# THE CHURCH WEEKLY

ചർച്ച്വവീക്കിലി

ഓററപ്രതി 13 നഃ പൈസ

വാല്യം XI | 1957 മെയ് 5 ഞായർ | ലക്കം 17


അമേരിക്കൻകത്തു്

## "കോഴിക്കുഞ്ഞു വെള്ളംകുടിപ്രസംഗവും മത്തങ്ങഉരുട്ടലും"

### മതപ്രഭാഷണ കലാലയത്തിലെ വിമർശന മാതൃകകൾ

**എൻ. എം. ഏബ്രഹാം ബി. ഏ**          ന്യൂയോർക്ക് ഏപ്രിൽ 20

എപ്പിസ്ക്കോപ്പൽസഭ അമ്മേരിക്കയിലെ ആംഗ്ലിക്കൻസഭയാണ്. ഭരണപരമായി എപ്പിസ്ക്കോപ്പൽ സഭ ആംഗ്ലിക്കൻസഭയിൽനിന്നും കാൻറർബറി ആർച്ച്ബിഷപ്പിൽനിന്നും സ്വതന്ത്രമാണ്. എങ്കിലും ആദ്ധ്യാത്മികവും, ഭരണപരവുമായ എല്ലാക്കാര്യങ്ങളിലും രണ്ടു സഭകളും തുല്യമാണെന്നു പറയാം. ഒരേ വിശ്വാസസംഹിത, ഒരേഭരണരീതി, ഒരേ ആരാധനക്രമം എന്നിവകൊണ്ട് ഒരു സഭയുടെ രണ്ടു സ്വതന്ത്രശാഖകളായി വർത്തിക്കുന്ന സഭകളാണ് ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻ സഭയും അമ്മേരിക്കയിലെ എപ്പിസ്ക്കോപ്പൽസഭയും. ഓസ്ട്രേലിയായിലും സുശക്തമായ ഒരു ആംഗ്ലിക്കൻസഭയുണ്ട്. അതിൻെറ പേരും ആംഗ്ലിക്കൻസഭയെന്നാണ്. എന്നാൽ പരിപൂർണ്ണമായ ഭരണസ്വാതന്ത്ര്യം ആ സഭയ്ക്കുമുണ്ട്. ലാംബത്ത് സമ്മേളനമെന്നു് പ്രസിദ്ധമായ ആംഗ്ലിക്കൻ എപ്പിസ്ക്കോപ്പൽ സമ്മേളനങ്ങളിൽ അമ്മേരിക്കൻ എപ്പിസ്ക്കോപ്പൽസഭയും ഓസ്ട്രേലിയൻ ആംഗ്ലിക്കൻസഭയും പ്രതിനിധികളെ അയയ്ക്കുക പതിവാണ്. പരിപൂർണ്ണസ്വതന്ത്രസഭകളിൽനിന്നുള്ള സൗഹാർദ്ദ സഹകരണത്തിൻെറ ലക്ഷ്യമായിട്ട് "കോമൺവെൽത്ത്" സമ്മേളനത്തിൽ ഇൻഡ്യ സംബന്ധിക്കുന്നതുപോലെ ലാംബത്ത്കോൺഫ്രൻസിൽ ഇവരും സംബന്ധിക്കും. ആംഗ്ലേയജനതയുടെ ഒരു പ്രതിഭാവിശേഷമെന്നു് ഈ നടപടിയെക്കണ്ടു് അസൂയ തോന്നാറുണ്ട്. നമ്മുടെ സഭയത്രെ ശതാബ്ദങ്ങളായി സ്വാതന്ത്ര്യത്തിനു് പടവെട്ടുന്നു. ഭാവനാപൂർണ്ണമായ ഒരു സമീപനം അന്ത്യോഖ്യാസിംഹാസനത്തിൽനിന്നു വന്നിരുന്നെങ്കിൽ മലങ്കരസഭയും അന്ത്യോഖ്യാസഭയും എത്ര സൗഹാർദ്ദമായി കഴിയുമായിരുന്നു. അധികാരത്തിനു ശഠിക്കുന്നവർക്കു സ്വാധീനശക്തി കുറയുകയാണ് ചെയ്യുന്നതു്. "നിങ്ങളിൽ വലിയവനാകാൻ ഇച്ഛിക്കുന്നവൻ സേവനസന്നദ്ധനാകട്ടെ" എന്നാണ് കർത്താവു ഒരു സന്ദർഭത്തിൽ അരുളിച്ചെയ്തതു്. ആംഗ്ലിക്കൻസഭയുടെ നയവിശേഷത്തിൽ ഈ തത്വം ശരിയായി പ്രതിഫലിച്ചുകാണാറുണ്ട്. "മതപ്രഭാഷണകലാലയം" എന്നൊരു തലക്കെട്ടും കൊടുത്തിട്ട് ആംഗ്ലിക്കൻസഭയുടെ വിശേഷതയും, നമ്മുടെ സഭയുടെ ഭാവനാശൂന്യതയും വിവരിക്കുന്നതെന്തിനാണെന്ന് ഇതിനകം ഒരു പ്രശ്നം വായനക്കാരുടെ മനസ്സിൽ ഉദിച്ചുകാണും. സന്ദർഭവശാൽ മനസ്സിൽ പലപ്പോഴും തോന്നാറുള്ള ഒരു കാര്യം അങ്ങനെ എഴുതിപ്പോയെന്നെയുള്ളു. അമ്മേരിക്കൻ എപ്പിസ്ക്കോപ്പൽസഭയുടെ വകയായ ഒരു സ്ഥാപനമാണ് ഈ "മതപ്രഭാഷണകലാലയം" എന്നു പരിചയപ്പെടുത്താനാണ് ഇത്രയും എഴുതിപ്പോയതു്. എപ്പിസ്ക്കോപ്പൽ സഭയ്ക്കു അനേകലക്ഷം ഡോളർ ചെലവാക്കി പണിത വൻദേവാലയങ്ങൾ അമ്മേരിക്കയിലുണ്ട്. ന്യൂയോർക്കിൽ ഞാൻ താമസിക്കുന്നതിനടുത്തു് "സെൻറു്ജോൺ ദി ഡിവൈൻ" എന്ന കത്തീഡ്രൽ പള്ളിയോളം വലിപ്പമുള്ള ഒരു പള്ളി ഭൂമുഖത്തധികമില്ല. 50 കൊല്ലമായി അതു പണിതുകൊണ്ടിരിക്കയാണ്. ഇനിയും പത്തുമുപ്പതു കൊല്ലം കൂടെ പണിതാലെ അതിൻെറ പരിപൂർണ്ണനിലയിലെത്തൂ. ആ പള്ളിയുടെ വിവരണം തന്നെ ഒരു ലേഖനത്തിൻെറ, ദൈർഘ്യം എടുക്കാനിടയുള്ളതുകൊണ്ടു് അതു മറെറാരവസരത്തിലേക്കു മാററിവയ്ക്കുന്നു. അമ്മേരിക്കയുടെ തലസ്ഥാനമായ വാഷിംഗ്ടണിലും ഏകദേശം ഇതിനടുത്ത വലിപ്പവും, മനോഹാരിതയും തോന്നിക്കുന്ന ഒരു കത്തീഡ്രൽ ഉണ്ട്. ഒന്നാം ലോകമഹായുദ്ധത്തിലെ സുപ്രസിദ്ധനായ പ്രസിഡണ്ടു വിത്സനെ അടക്കം ചെയ്തിരിക്കുന്നതു് ഈ പള്ളിയിലാണ്. ഈ കത്തീഡ്രൽ ദൈവാലയം മനോഹരമായ ഒരു കുന്നിൽ സ്ഥിതിചെയ്യുന്നു. ഇതിനു് തൊട്ടടുത്തു കത്തീഡ്രൽവളപ്പിൽ തന്നെ സ്ഥിതിചെയ്യുന്ന ഒരു മൂന്നുനില കെട്ടിടത്തിലാണ് "മതപ്രഭാഷണ വിദ്യാലയം" സ്ഥിതിചെയ്യുന്നതു്. "College of preachers" എന്നതിനാണ് "മതപ്രഭാഷണ

"വിദ്യാലയം" എന്നു വിവർത്തനം ചെയ്തിരിക്കുന്നതു്. പച്ചമലയാളത്തിൽ ഉപദേശിമാരുടെ കോളജ് എന്നുവേണം പറയാൻ. എന്നാൽ പച്ചമലയാളം പറയാതെ ഗീർവാണത്തിലേക്കു പ്രവേശിച്ചതിനു് ഒരു സമാധാനം പറയാനുണ്ടു്. ഉപദേശിമാരുടെ കോളജ് എന്നു പറഞ്ഞാൽ ഒരു തെററിദ്ധാരണയ്ക്കു വക നൽകും. ഉപദേശിമാരല്ല അവിടെ അദ്ധ്യയനത്തിനു വരുന്നതു്. പുരോഹിതന്മാരാണു്. ഇടവകജോലികളിൽ ഇരിക്കുന്ന "അച്ചന്മാരെ" ക്ഷണിച്ചുവരുത്തി ഈ കോളജിൽ ഒരാഴ്ച താമസിപ്പിച്ചു പരിശീലനം നൽകുകയാണു് ഈ സ്ഥാപനത്തിൻെറ ജോലി. ഒരു പ്രാവശ്യം 24 പട്ടക്കാരെ ക്ഷണിച്ചുവരുത്തും. കോളജ്ജ് അദ്ധ്യക്ഷസ്ഥാനം വഹിക്കുന്ന കാനൻ വെഡേൽ (Wedel) സരസനായ ഒരു പ്രഭാഷകനാണു്. അദ്ദേഹത്തിൻെറ അതിഥികളായി എൻെറ സഹപാഠികളായ മററു പതിനെട്ടുപേരുമൊരുമിച്ചു കഴിഞ്ഞ ആഴ്ച രണ്ടുമൂന്നു ദിവസങ്ങൾ താമസിക്കുവാനിടയായി. വിനോദരസികനായ അദ്ദേഹം ഞങ്ങൾക്കു താമസിക്കുവാനുള്ള സുഖസൗകര്യങ്ങൾ നൽകിയശേഷം ഞങ്ങളെ അഭിവാദനം ചെയ്തതിങ്ങനെയാണു്. "The best that the guests can do is to make the host feel at home" (അതിഥികൾക്കു ചെയ്യാവുന്ന ഏററവും വലിയ സഹായം ആതിഥേയനു് സ്വന്തം വീട്ടിലെ സ്വാതന്ത്ര്യബോധവും പ്രശാന്തതയും നൽകുകയാണു്) അതിഥികൾക്കു് മനോവൈഷമ്യമോ ഒരു "വീർപ്പുമുട്ടലോ" തോന്നാതെ ആതിഥേയഗൃഹങ്ങളിൽ താമസിക്കാൻ ഇടയാക്കുന്നതു് ഒരു കലാവാസനതന്നെയാണു്. കാനൺ വെഡേൽ ഈ വാചകംകൊണ്ടു് പ്രഥമസന്ദർഭത്തിൽതന്നെ ഞങ്ങളുടെ നിഷ്കപടമായ സൗഹാർദ്ദസ്വാതന്ത്ര്യങ്ങൾ സമാർജ്ജിച്ചു. രണ്ടുമൂന്നു ദിവസങ്ങൾ ഞങ്ങളെ ഉപചരിക്കുന്നതിലും, വാഷിംഗ്ടണിലെ പ്രധാനസ്ഥാപനങ്ങൾ സന്ദർശിക്കുന്നതിൽ വേണ്ട സൗകര്യങ്ങൾ ചെയ്തുതരുന്നതിലും, അദ്ദേഹവും അദ്ദേഹത്തിൻെറ സഹപ്രവർത്തകരും ദത്തശ്രദ്ധരായിരുന്നു. ഇവരാണു് പ്രഭാഷണവിദ്യാലയത്തിലെ അദ്ധ്യാപകന്മാർ.

ഏകദേശം 25 കൊല്ലങ്ങൾക്കു മുമ്പാണു് ഈ സ്ഥാപനം ആരംഭിച്ചതു്. വാഷിങ്ങ്ടൺ കത്തീഡ്രലിൻെറ ഒരു ഭാഗമായി ഇതു പ്രവർത്തനം നടത്തുന്നു. ഇതിനകം 3000 പുരോഹിതന്മാർ അവിടത്തെ പരിശീലനം കഴിഞ്ഞവരായുണ്ടു്. ഇങ്ങനെ ഒരു സ്ഥാപനം നടക്കുന്നതായി അധികംപേക്കുമറിഞ്ഞുകൂടാ. അത്ര ഒതുക്കത്തിലും പ്രസിദ്ധീകരണവിമുഖമായുമാണു് അതു കഴിയുന്നതു്. പരസ്യപ്രചരണം ഈ സ്ഥാപനത്തിനാവശ്യവുമില്ല. ഇവിടത്തെ അദ്ധ്യേതാക്കൾ പ്രത്യേകക്ഷണം അനുസരിച്ചുമാത്രമാണു് അവിടെ എത്തുന്നതു്. എന്നാൽ എപ്പിസ്കോപ്പൽസമുദായം മുഴുവൻ പ്രകടനരഹിതമായ ഒരത്യാവശ്യസേവനം അതു നിർവഹിക്കുന്നുണ്ടു്. ഓരോ ആഴ്ചയിലും അമേരിക്കയുടെ ഏതു കോണിൽനിന്നും പുരോഹിതന്മാർ അവിടെ എത്തുന്നു. സെപ്ററംബർ മാസം മുതൽ ജൂൺമാസം വരെയാണു് കോളജ്‌വർഷം. പ്രാപ്തരായ അദ്ധ്യാപകന്മാരെ പ്രത്യേകം ക്ഷണിച്ചുവരുത്തി ഈ പട്ടക്കാർക്കു് പ്രത്യേക ക്ലാസ്സുകൾ നൽകാറുണ്ടു്. പ്രസംഗങ്ങൾ തയാറാക്കുക, ക്രിസ്തീയമതോപദേശസാരങ്ങൾ മുതലായി പട്ടക്കാരുടെ ജോലി സംബന്ധിച്ച ചർച്ചകളും സെമിനാറുമാണു് അവിടെ നടക്കുന്നതു്. അദ്ധ്യേതാക്കളുടെ യാത്രച്ചിലവും (ആദ്യത്തെപത്തു ഡോളർ ഒഴിച്ചു) താമസച്ചിലവും കോളജ് തന്നെ നിർവഹിക്കും. പരിശീലനവാരം ഒരു ശിക്ഷണകാലംകൂടെയാണു്. പ്രത്യേകവും നിഷ്കർഷവുമായ നിബന്ധനകൾ ഇവർ പാലിക്കണം. പ്രസിദ്ധന്മാരായ വേദശാസ്ത്രപണ്ഡിതന്മാരാരെങ്കിലും ഈ ഒരാഴ്ച ഇവരുടെ കൂടെ താമസിച്ചു രാവിലെയും വൈകുന്നേരവും ഓരോ പ്രസംഗം പറയും. സെമിനാർ ചർച്ചകൾ നടത്തുന്നതു് ഈ പ്രസംഗങ്ങളെ ആസ്പദമാക്കിയായിരിക്കും. എന്നാൽ കോളജിൻെറ പേരിനു് അന്വർത്ഥമായിരിക്കുന്നതുപോലെ പ്രസംഗപരിശീലനമാണു് കോളജിൻെറ പ്രമുഖപരിപാടി. പരസ്പരം പരിചയമില്ലാത്ത പുരോഹിതന്മാരെയാണു് സെമിനാറിനു് ക്ഷണിക്കുക. അവരോരുത്തരും മററു അദ്ധ്യേതാക്കളുടെ സാന്നിദ്ധ്യത്തിൽ പ്രസംഗം പറയണം. കോളജ്സ്റ്റാഫിൽപെട്ട ഒരാൾ അദ്ധ്യക്ഷം വഹിക്കും. കോളജ്ചാപ്പലിലൊ, കത്തീഡ്രലിനോടു തൊട്ടുള്ള പല ചാപ്പലുകളിൽ ഒന്നിലൊ ആണു പ്രസംഗം നടക്കുക. പിന്നീടു സെമിനാർ മുറിയിൽവന്നു് പ്രസംഗത്തെപ്പററിയുള്ള വിമർശനങ്ങൾ നടക്കും. വിമർശനങ്ങൾ മറച്ചുവയ്ക്കാനുള്ള യാതൊരു ശ്രമവും അവിടെ ദർശനീയമല്ലതന്നെ. എന്നാൽ സൗഹാർദ്ദം ബലികഴിക്കയുമില്ല. ഓരോ വാരത്തിലും 15മുതൽ 24വരെ പട്ടക്കാരെ ക്ഷണിക്കുന്നതു കൂടാതെ കുറേക്കൂടെ ദീർഘകാല പരിശീലനത്തിനും ഇവിടെ സൗകര്യം നൽകാറുണ്ടു്. വൈദികകോളജ്ജുകളിൽ അഭ്യസനം കഴിഞ്ഞവരും പ്രാപ്തരെന്നു പ്രത്യേകം പരിഗണിക്കപ്പെട്ടുന്നവരുമായ ചില യുവവൈദികരെ അവരുടെ ഇടവകജോലിയിൽനിന്നു പിൻവലിച്ചു രണ്ടു മാസംവീതമുള്ള ടേം (അദ്ധ്യയനകാലം) ചെലവഴിക്കുവാൻ ക്ഷണിക്കാറുണ്ടു്. അവരുടെ ജോലി സംബന്ധിച്ച ഏതിലെങ്കിലും പ്രത്യേക പ്രാവീണ്യം നേടാൻ ശ്രദ്ധ കേന്ദ്രീകരിക്കാനുള്ള സൗകര്യമാണപ്പോൾ നൽകുന്നതു്. ഇവർ പോസ്റ്റ്ഗ്രാഡ്വേററ് വിദ്യാർത്ഥികളെന്നു അറിയപ്പെടുന്നു. സുശോഭനഭാവിയുണ്ടെന്നു പ്രതീക്ഷിക്കപ്പെട്ടുന്നവരെ മാത്രമാണു് ഈ പരിശീലനത്തിനു ക്ഷണിക്കുന്നതു്. കോളജ്, വാഷിംഗ്ടൺ ബിഷപ്പിൻെറയും കത്തീഡ്രൽ ഡീൻ, ചാപ്ററർ (കത്തീഡ്രൽ വൈദികസംഘം) എന്നിവരുടെ നിയന്ത്രണത്തിൽ ഭരിക്കപ്പെട്ടുന്നു. കാനൺ വെഡെലും അസിസ്റ്റൻറും കത്തീഡ്രൽ കാനൺ പാതിരിമാരാണു്. മററു് ഏഴെട്ടു വൈദികർകൂടെ "ഡീൻ" എന്ന പ്രഥമവൈദികനെ കൂടാതെയുണ്ടു്. അവരെല്ലാം കോളജിൻെറ അദ്ധ്യയനചുമതല വഹിക്കും. കോളജിൻെറ ലൈബ്രറിസേവനവും പ്രത്യേകശ്രദ്ധയെ ആകർഷിക്കുന്ന ഒന്നാണു്. കോളജിൽ അദ്ധ്യയനം കഴിക്കുന്നവർക്കെല്ലാം ഈ ലൈബ്രറിയിൽനിന്നു പുസ്തകം അയച്ചുകൊടുക്കും. അവരുടെ ജീവിതകാലം മുഴുവൻ ലൈബ്രറിയുടെ അംഗത്വമുണ്ടു്. ഒരു മാസം വരെ പുസ്തകം കൈവശംവച്ചുകൊണ്ടിരിക്കാനവകാശമുണ്ടു്. ആയിരത്തിൽ കൂടുതൽ അച്ചന്മാർക്കു് ഇപ്പോൾ പുസ്തകം അയച്ചുകൊണ്ടിരിക്കുന്നു.

ഈ കോളജിൻെറ ആരംഭചരിത്രവും രസാവഹമാണു്. കത്തീഡ്രൽ സ്ഥാപിച്ചതു് 1896 മുതൽ 1908 വരെ ഭരിച്ച ബിഷപ്പ് സാററർലീയുടെ കാലത്താണു്. അദ്ദേഹം ക

ത്തീഡ്രലിനോടനുബന്ധിച്ചു ഒരു "School of prophets" (ദീർഘദർശിമാരുടെ വിദ്യാലയം) നടത്തണമെന്നു് ഭാവന ചെയ്തിരുന്നു. വൈദികശാസ്ത്രപരമായി പാണ്ഡിത്യം ലഭിച്ചവരും, ഭക്തരുമായ പലക്കും വന്നു ചിന്തിക്കുവാനും ചർച്ചകൾ നടത്തുവാനും സൗകര്യം നൽകുന്ന ഒരു സ്കൂൾ ആണു് അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നതു്. ഇന്നു കത്തീഡ്രലിനോടനുബന്ധിച്ചു് മൂന്നു് കത്തീഡ്രൽവിദ്യാലയങ്ങളും, കോളജ് ഓഫ് പ്രീച്ചേഴ്സും ലൈബ്രറിയും പ്രവത്തനം നടത്തുന്നുണ്ടു്. ബിഷപ്പിന്റെ സ്വപ്നസാഫല്യമാണു് ഈ സ്ഥാപനങ്ങൾ എല്ലാം. 1924–ൽ ആണു് മതപ്രഭാഷണ കോളജിന്റെ ആശയാങ്കുരം മകുടം ചാത്തിയതു്.

അന്നത്തെ ബിഷപ്പ് ഫ്രീമാന്റെ അദ്ധ്യക്ഷതയിൽ ഒരു വൈദികസമ്മേളനം 'ജൂൺസമ്മേളനം' എന്ന പേരിൽ ഒരു റിഫ്രഷർ കോഴ്സായി നടത്തിവന്നു. ഈ സമ്മേളനമാണു് കോളേജ് ഓഫ് പ്രീച്ചേഴ്സായി വികസിച്ചതു്. 1927 ജൂൺ 9–ാം തീയതി രാത്രി ബിഷപ്പ് ഫ്രീമാൻ ഒരു സ്നേഹിതന്റെ വീട്ടിൽ ഡിന്നർ കഴിക്കുകയായിരുന്നു. സന്ദർഭവശാൽ "ജൂൺ സമ്മേളന"ത്തെപ്പററിസ്നേഹിതനോടു സംസാരിക്കയുണ്ടായി. ആതിഥേയൻ ഈ പരിപാടിയിൽ അകൃഷ്ടനായി ഒരു സ്ഥിരസ്ഥാപനമായി അതു വികസിപ്പിക്കുന്നതിനുള്ള പണം മുഴുവൻ വാഗ്ദാനം (പത്തു ലക്ഷം ഡോളർ) ചെയ്തു. ഈ സംഭാവന മി. അലക്സാൻഡർസ്മിത്ത് കോക്രെയിൻ എന്നദേഹമാണു് ചെയ്തതു്. കോളേജ് ഓഫ് പ്രീച്ചേഴ്സിലെ കോമൺറൂമിൽ അദ്ദേഹത്തിന്റെ ചിത്രം ക്രിസ്തീയ പൗരോഹിത്യ സേവനത്തിൽ കത്തവിന്റെ ഉപദേശങ്ങൾ ശരിയായി പഠിപ്പിക്കുന്നതിന്റെ പ്രാധാന്യം സംബന്ധിച്ചു് ഒരു അത്മായക്കാരനു തോന്നിയ ഉത്തമ ബോദ്ധ്യത്തിന്റെ സ്മാരകമായി നിലകൊള്ളുന്നുണ്ടു്.

പ്രസംഗവിമർശനത്തിന്റെ ഒരു മാതൃക കാനൻവെഡെൽ വിവരിച്ചു കേട്ടതു് ഞങ്ങൾക്കു് അത്യന്തം രസാവഹമായിരുന്നു. പ്രസംഗരീതികൾക്കു് ചില സാങ്കേതിക സംജ്ഞകൾ എല്ലാമുണ്ടു്. Chicken drinking—അതായതു് കോഴിക്കുഞ്ഞു വെള്ളം കുടിക്കുന്നതുപോലെ പ്രസംഗനോട്ടിൽ നോക്കി ഉടനെ മുകളിലോട്ടു് മുഖം പൊക്കുന്നതു പല പ്രാവശ്യം ചെയ്തുകൊണ്ടിരിക്കുന്നതിനാണു് ഈ പേരു കൊടുത്തിരിക്കുന്നതു്. മറെറാന്നു് "melon making" ആണു്. കൈകളുടെ പത്തി മത്തങ്ങ ഉരുട്ടുന്നമാതിരി പ്രസംഗസമയത്തു് ആംഗ്യവിരൂപം ചെയ്തുകൊണ്ടിരിക്കുന്നതിനാണു് ആ പേരു്. ഇങ്ങനെയുള്ള ഫലിതസംജ്ഞകൾ കൊണ്ടു് നല്ല പ്രാസംഗികന്മാരാണെന്നു് സ്വന്തം ഇടവകയിൽ പലരും പറയുന്നതു കേട്ടു ഞെളിഞ്ഞു നടക്കുന്ന പട്ടാക്കാരെയെല്ലാം മയ്യാദ പഠിപ്പിച്ചെ അവിടെ നിന്നു വിട്ടു. വൈദിക ക്ലാസ്സുകൾ വിട്ടശേഷം പുസ്തകങ്ങൾ തുറന്നുനോക്കാൻ പോലും ശ്രദ്ധിക്കാത്തവരുടെ ഉള്ളുകള്ളികൾ എല്ലാം പുറത്തു വരും. നമ്മുടെ നാട്ടിൽ ആദാമിന്റെ കഥമുതൽ വെളിപാടു പുസ്തകംവരെ പ്രസംഗം പറയുന്ന മഹാരഥന്മാർ പട്ടക്കാരിൽ ധാരാളമുണ്ടു്. തുടങ്ങിയാൽ അവസാനിപ്പിക്കാൻ അറിയാതെ കുഴയുന്നവരും കുറവല്ല. യുവവൈദികന്മാർ അക്കാര്യത്തിൽ കുറെ ഭേദമാണെന്നു തോന്നുന്നു. പണ്ടത്തെക്കാലത്തു് ഇംഗ്ലണ്ടിലും ഇങ്ങനെ ക്കെയായിരുന്നു. ഒരു അച്ചൻ പ്രസംഗിച്ചു പ്രസംഗിച്ചു മുമ്പോട്ടു പോയപ്പോൾ അച്ചൻ കലണ്ടറേൽ ഒന്നു നോക്കണെ എന്നു ഒരാൾ വിളിച്ചു പറയുന്നതായി ഒരു കഥയുണ്ടു്. മണിക്കൂറുകൾ മാറുന്നതിനു് ഘടികാരത്തെ നോക്കുകയാണു്. കലണ്ടറേൽ തീയതികൾ മാറുന്നതാണല്ലോ കുറിക്കുന്നതു്. നമ്മുടെ നാട്ടിലും പുരോഹിതന്മാർക്കു് ഈദൃശ സ്ഥാപനങ്ങൾ എത്ര അധികം പ്രയോജനം വരുത്തുമെന്നു തോന്നി. ഒരു കോളേജ് സ്ഥാപിക്കാൻ ഒരുത്തൻ വിചാരിച്ചാൽ ഇവിടെ നടക്കും. "എഴെട്ടു കാശിന്റെ ഉമ്മദത്തുള്ള"ലുള്ള ഏതാനും പേരെ അങ്ങുമിങ്ങും കാണാമെന്നല്ലാതെ അമേരിക്കൻ കുബേരന്മാരുടെ ഔദാര്യങ്ങൾ നമ്മുടെ നാട്ടിലില്ല. "പല തുള്ളി പെരുവെള്ള"മെന്ന പ്രമാണമാണു് നമ്മുടെ പൊതു സ്ഥാപനങ്ങളുടെ ആധാരം. ഒരു അമേരിക്കൻ പള്ളിയുടെ ബഡ്ജററ് ഓത്തഡോക്സ് സമുദായത്തിന്റെ ബഡ്ജററിന്റെ അനേകമടങ്ങാണു്. മുപ്പതിനായിരവും നാല്പതിനായിരവും ഡോളർ (ഒന്നര ലക്ഷമോ രണ്ടര ലക്ഷമോ രൂപാ)

# ഓർത്തഡോക്സ് സ്റ്റുഡൻറ് മൂവ്മെൻറിൻെറ തൃശ്ശൂർ സമ്മേളനം

## ഹൈസ്കൂൾ വിദ്യാർത്ഥികളുടെ ഇടയിൽ മൂവ്മെൻറ് പ്രവർത്തനം വ്യാപിപ്പിക്കാൻ തീരുമാനിച്ചു.

**ഇടവകകൾ ഭവനരഹിതർക്കു് ഭവനങ്ങൾ നിർമ്മിച്ചുകൊടുക്കാനാഹ്വാനം —കനകജൂബിലി തിരുവല്ലായിൽവച്ച് സംഘോഷം കൊണ്ടാടുന്നു— സ്മാരകഗ്രന്ഥം പ്രസിദ്ധപ്പെടുത്തുന്നു- 10000 രൂപായുടെ മലബാർ ഭദ്രാസനവികസന ഫണ്ടു് ശേഖരിക്കുന്നു.**

(സ്വന്തം പ്രതിനിധി) തൃശ്ശൂർ. ഏപ്രിൽ 30

സ്ററുഡൻറു മൂവ്മെൻറിൻെറ 49–ാം വാർഷികം കേരളത്തിൻെറ മധ്യഭാഗമായ തൃശ്ശൂരിലെ ചാക്കോ മെമ്മോറിയൽ സ്കൂളിൽ വച്ചു് ഏപ്രിൽ 23 മുതൽ 28 വരെ ധ്യാനയോഗം, കോൺഫറൻസ്, സമ്മേളനം തുടങ്ങിയ വിവിധപരിപാടികളോടുകൂടി സമാഗളം നടത്തപ്പെട്ടു.

### സമ്മേളനസ്ഥലം

കേരളത്തിൻെറ മധ്യഭാഗം. ഓർത്തഡോക്സ്സഭാംഗങ്ങൾ കുറവായിട്ടുള്ള ഒരു കേന്ദ്രം. തിരക്കു പിടിച്ച തൃശ്ശൂർപട്ടണപ്രാന്തത്തിൽ ഒരു ശാന്തിനികേതനമായി പരിലസിച്ചുകൊണ്ടിരിക്കുന്ന പള്ളിയും പള്ളിക്കൂടവും, പള്ളിയങ്കണത്തിലെ വൃക്ഷത്തണലുകളിൽ സംവിധാനം ചെയ്തിരുന്ന തുറന്ന ഇരിപ്പിടസജ്ജീകരണങ്ങളും അല്പമകലെയായി നിത്യവിശ്രമംകൊള്ളുന്ന ശ്രീ. എം. ഏ. ചാക്കോയുടേയും ശ്രീ എം. പി. വർക്കിയുടേയും മററും ശവകുടീരങ്ങളും കോൺഫറൻസിൻെറ ആദ്ധ്യാത്മികപശ്ചാത്തലത്തിനു മഹിമ വർദ്ധിപ്പിച്ചു.

### ഡലിഗററുകൾ

ഇരുനൂറോളം പ്രതിനിധികൾ സംബന്ധിച്ചിരുന്നു. ഇക്കൊല്ലവും ഏററവും കൂടുതൽ ഡലിഗററുകൾ വന്നിരുന്നതു പത്തനംതിട്ടയിൽനിന്നാണു്. പ്രതിനിധികളിൽ ഭൂരിപക്ഷവും കോൺഫറൻസുകളിൽ തുടർച്ചയായി സംബന്ധിച്ചുകൊണ്ടിരിക്കുന്നവരാണു്. പുതുതായി വന്നുകൊണ്ടിരിക്കുന്നവരുടെ എണ്ണം താരതമ്യേന കുറവായിരുന്നു. പ്രതീക്ഷിച്ചതുപോലെ വടക്കുനിന്നും കുന്നംകുളത്തുനിന്നും ഡലിഗററുകൾ ഇല്ലായിരുന്നു.

സഭയുടെ സൽപ്രവർത്തനങ്ങളിൽ സജ്ജീവമായി സംബന്ധിക്കുന്നതിനു ഇതുപോലെ ആഗ്രഹമുള്ള ഒരു സംഘത്തെ സഭയുടെ മറെറാരു സംഘടനയിലും കാണുക സാദ്ധ്യമല്ല.

### നേതാക്കന്മാരും പ്രസംഗകരും

നേതാക്കന്മാരുടെ കാര്യത്തിലും കോൺഫറൻസു ധന്യമായിരുന്നു. കാതോലിക്കാബാവാ തിരുമേനി, മാർ തേവോദോസിയോസ്, മാർ ഒസ്താത്തിയോസു്,മാർ പീലക്സിനോസ് എന്നീ തിരുമേനിമാരും വെരി. റവ. ടി. എസ്. ഏബ്രഹാം കോർ എപ്പിസ്കോപ്പാ. റവ. ഫാദർ എം. വി. ജോർജ്ജ് റവ. ഫാദർ എൻ. ജി. കുര്യൻ റവ. ഡീക്കൻ ടി. ജെ. ജോഷ്വാ റവ. ഡീക്കൻ കെ. സി. ഉമ്മൻ, എന്നീ വൈദികരും, ഡോ. ചാക്കോ ജോർജ്ജ്, മെ. പോൾ വറുഗീസ്, എം. തൊമ്മൻ, സി. ഐ. നൈനാൻ തുടങ്ങിയവരും ഇക്കൊല്ലത്തെ നേതാക്കന്മാരുടെയും പ്രസംഗകരുടേയും നീണ്ട ലിസ്റ്റിൽ ഉൾപ്പെടുന്നു. റവ. കെന്നത്തുഷാർപ്പിനു പകരം വന്നിരുന്നതു് കേംബ്രിഡ്ജ് ബ്രദർഹുഡിലെ റവ. വെതറോൾ എന്നു വൈദശാസ്ത്ര പണ്ഡിതനായിരുന്നു. അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ എല്ലാം പ്രചോദനകരവും ആത്മനിറവേറിയവയും ആയിരുന്നു. റവ. ഫാദർ. എൻ. ജി. കുര്യനാണു് ധ്യാനയോഗം നയിച്ചതു്. 25–ാംനു രാത്രി പ്രസിഡണ്ടു് മാർ പീലക്സിനോസ് തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. ബൈബിൾ സ്റ്റഡി നയിച്ചതു് ശ്രീ. എം. തൊമ്മനായിരുന്നു. ബൈബിൾ സ്റ്റഡിക്കുശേഷം ഗ്രൂപ്പു ചർച്ചകളും ഉണ്ടായിരുന്നു.

### ബിസിനസ് മീററിംഗ്

വെള്ളിയാഴ്ച ഉച്ചകഴിഞ്ഞു് മാർ പീലക്സിനോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ചേന്ന യോഗത്തിൽവച്ചു് അടുത്ത വർഷത്തെ പ്രസിഡണ്ടു്, നോൺസ്റ്റുഡൻറു് വൈസ്പ്രസിഡണ്ടു്, സ്റ്റുഡൻറു് വൈസ്പ്രസിഡണ്ടു്, ജ: സെക്രട്ടറി എന്നീ സ്ഥാനങ്ങളിലേക്കു് മാർ പീലക്സിനോസ് തിരുമേനി വെ. റവ. ടി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പാ, ശ്രീ.പി.ററി. ജോൺ, റവ. ഡീക്കൻ. പി. എസ്. സാമുവൽ എന്നിവർ തെരഞ്ഞെടുക്കപ്പെട്ടു. മൂവ്മെൻറു കനകജൂബിലി തിരുവല്ലായിൽവച്ചു് സമുചിതമായി കൊണ്ടാടുന്നതിനും തീരുമാനിച്ചു. ജൂബിലിയുടെ ആഘോഷക്കമ്മിററി ചെയർമാനായി മനോരമ ചീഫ് എഡിററർ ശ്രീ കെ. എം. ചെറിയാനും, ഫിനാൻസു കമ്മിററി കൺവീനറായി വെ. റവ. ടി. എസ്. ഏബ്രഹാം കോർ എപ്പിസ്കോപ്പായും, സ്മാരകഗ്രന്ഥ പ്രസിദ്ധീകരണക്കമ്മിററി കൺവീനറായി ശ്രീ. എം. തൊമ്മനും തിരഞ്ഞെടുക്കപ്പെട്ടു. ജൂബിലിസ്മാരകമായി പതിനായിരം

---

പ്രതിവർഷം ചെലവാക്കുന്ന പള്ളികൾ അനേകമാണു്. 800 രൂപ ആണ്ടിൽ പലിശ കിട്ടുന്ന വട്ടിപ്പണത്തിനു് 50 കൊല്ലം പടവെട്ടിക്കഴിഞ്ഞു. ആരെങ്കിലും അതൊന്നുവേണ്ടെന്നു വച്ചാൽ അതുതന്നെ വലിയ ലാഭമാണു്. വേണ്ടെന്നു വയ്ക്കാൻ തന്നെ മറുകക്ഷി അനുവദിക്കുകയില്ലെന്നുള്ള "ആപ്പീൽ" നാം കടന്നു കൂടിയിരിക്കയുമാണു്. ഏതായാലും മററു രാജ്യനിവാസികൾ ചില സ്ഥാപനങ്ങളൊക്കെ നടത്തുന്നതു് കണ്ടെങ്കിലും നമുക്കു സായൂജ്യം നേടാം. കോളേജ് ഓഫ് പ്രീച്ചേഴ്സ്പോലെ മറെറാരു സ്ഥാപനം ലോകത്തിലെവിടെയെങ്കിലുമുണ്ടെന്നു തോന്നുന്നില്ല.

—9—

ത്രപാ പി രിച്ച് മലബാർ ഭദ്രാസന ഇടവകയിൽ പള്ളികളും മററും നി ർമ്മിക്കുന്നതിനും നിശ്ചയിച്ചു. ഫോളോഅപ്പ് യോഗത്തിൽ മൂവ്മെൻറ് ശാഖകളിലെ പ്രവർത്തനറിപ്പോർട്ടുകൾ നൽകപ്പെട്ടുകയും പ്രവർത്തനങ്ങൾ വികസിപ്പിക്കുന്നതിനുള്ള പദ്ധതികൾ നിർദ്ദേശിക്കപ്പെട്ടുകയും ചെയ്തു. ഹൈസ്കൂളുകളിൽ പ്രവർത്തനം നടത്തുന്നതിനു് സെൻററുകളുടെ അടിസ്ഥാനത്തിൽ ഓർഗനൈസറന്മാരെ തെരഞ്ഞെടുത്തു. കുന്നംകുളം, പഴഞ്ഞി മുതലായ സ്ഥലങ്ങളിൽ മൂവ്മെൻറു പ്രവർത്തനം ശക്തിപ്പെടുത്തണമെന്നുള്ള ശ്രീ. സി. വി. ഇയ്യുവിൻെറ നിർദ്ദേശം യോഗം അംഗീകരിക്കുകയും കുന്നംകുളത്തുവച്ച് ഒരർദ്ധവാർഷിക സമ്മേളനം നടത്തുന്നതിനു് തീരുമാനിക്കുകയും ഉണ്ടായി. കൂടാതെ എല്ലാ യൂണിററുകളും വർഷത്തിലൊരിക്കൽ ഒരു ദിനസമ്മേളനങ്ങൾ നടത്തണമെന്നും, അടുത്ത ക്രിസ്തുമസ്സ്കാലത്തു മലബാറിൽ ഒരു വർക്ക്ക്യാമ്പു നടത്തണമെന്നുമുള്ള നിർദ്ദേശങ്ങൾ യോഗം സർവ്വസമ്മതമായി അംഗീകരിച്ചു. മൂവ്മെൻറിൻെറ നേതൃത്വത്തിൽ ലഘുലേഖകളും പുസ്തകങ്ങളും തയ്യാറാക്കി പ്രസിദ്ധപ്പെടുത്തുന്ന കാര്യവും ചർച്ചയ്ക്കു വിഷയമായി. കാര്യാലോചനയോഗത്തിൽ വിദ്യാർത്ഥികളായ ഡലിഗേററുകൾ സജീവമായ താല്പര്യം പ്രകടിപ്പിച്ചതായി പലക്കും കാണാൻ കഴിഞ്ഞില്ല.

### പ്രമേയം

എല്ലാ വർഷവും പല പ്രമേയങ്ങളും കാര്യാലോചനാ യോഗത്തിൽ ചർച്ചയ്ക്കു വരിക പതിവാണു്. ഇക്കൊല്ലം ഒരു പ്രമേയമേ ഉണ്ടായിരുന്നുള്ളൂ. സർവ്വസമ്മതമായി അംഗീകരിച്ച പ്രമേയമിതാണു്. "മലങ്കര ഓർത്തഡോക്സ് സഭയിലെ മിക്ക ഇടവകകളിലും ഭവനരഹിതരായ കുടുംബങ്ങൾ ഉള്ളതിനാൽ അങ്ങനെയുള്ളവർക്കു് അതതു് ഇടവകകളുടെ നേതൃത്വത്തിലും ചുമതലയിലും ഭവനങ്ങൾ നിർമ്മിച്ചുകൊടുക്കാൻ എല്ലാ ഇടവകകളും എപ്പിസ്കോപ്പൽ സുന്നഹദോസും സചിന്തിതമായ നടപടികൾ സ്വീകരിക്കണമെന്നു് എല്ലാ ഇടവകകളോടും എപ്പിസ്കോപ്പൽ സുന്നഹദോസിനോടും ഈ കോൺഫറൻസ് സവിനയം അഭ്യർത്ഥിക്കുന്നു." ശ്രീ. എം. കെ. വറുഗീസി (കോയമ്പത്തൂർ) ൻെറ ഈ പ്രമേയം അനുവാദകനായ ശ്രീ. കെ. വി. മാമ്മൻ യോഗത്തിൽ വായിച്ചു സമർപ്പിക്കുകയും യോഗം ഐകകണ്ഠ്യേന പാസ്സാക്കുകയുമാണു ചെയ്തതു്. ഭദ്രാസനപ്രസ്ഥാനത്തിനു എല്ലാ ഇടവകകളും കഴിവതു സഹായിക്കണമെന്നു് പൊതുവെ പ്രസ്താവനമൂലം അഭ്യർത്ഥിക്കുന്നതിനേക്കാൾ എത്രയോ പ്രായോഗികമായ ഒരു പ്രമേയമാണിതെന്നു് പല അംഗങ്ങളും യോഗാനന്തരം പറയുകയുണ്ടായി. പ്രത്യേകിച്ചും ഓരോ ഇടവകയിലും രണ്ടോ മൂന്നോ ഭവനരഹിതരായ കുടുംബങ്ങൾ മാത്രമുള്ള ഇപ്പോഴത്തെ നിലയ്ക്കു്. സാമൂഹ്യപ്രശ്നങ്ങളിൽ മൂവ്മെൻറിനുള്ള ആകാംക്ഷയാണു് ഈ പ്രമേയത്തിൻെറ ആത്മഭാവം.

ശനിയാഴ്ച ഉച്ചകഴിഞ്ഞു് നടന്ന സമ്മേളനങ്ങളിൽ മാർ ഒസ്താത്തിയോസ് തിരുമേനിയും റവ. ഫാദർ എം. വി. ജോർജ്ജും "സ്ളീബാ സമാധാനത്തിൻെറ ചിഹ്നം" എന്ന വിഷയത്തെപ്പററി പ്രസംഗിച്ചു. ഡലിഗേററുകളെ ആത്മീകമായി പുളകം കൊള്ളിച്ച പ്രസംഗങ്ങൾ! പുതിയ ഒരു കാലഘട്ടത്തിൽ ജീവിക്കുന്ന നാം കീഴ്പോട്ടു പോകുകയാണോ എന്നു് ഫാദർ എം. വി. ജോർജ്ജ് സംശയിച്ചു. സഭയുടെ സേവനത്തിനായി മുഴുവൻ സമയവുമുപയോഗിച്ച് യുവജനങ്ങൾ മുമ്പോട്ടു വരണമെന്നും ഇതുവരെ സഭ ഉണർന്നിട്ടില്ലെന്നും ഫാദർ ജോർജ്ജ് ചൂണ്ടിക്കാട്ടി. പ്രമേയങ്ങളുടെ കുറവുതന്നെ അതിൻെറ ഒരു തെളിവായി ബ: അച്ചൻ എടുത്തു കാണിച്ചു. കോൺഫറൻസിൻെറ പൂർവ്വകാലഘട്ടങ്ങളിലേക്കും അതിൻെറ സ്വാധീനശക്തിയിലേക്കും ഡലിഗേററുകളെ മാർ തോവോദോസിയോസ് തിരുമേനി നയിച്ചു. അന്നു സായാഹ്നത്തിൽ ഡലിഗേററുകൾ മിസ്സസ്സ് എം. എ. ചാക്കോയെ സന്ദർശിച്ച് ആ കുടുംബത്തോടുള്ള ബഹുമാനം പ്രകടിപ്പിക്കുകയും അവരുടെ സൽക്കാരം സ്വീകരിക്കുകയും ചെയ്തു.

### വിനോദയാത്ര

ഞായറാഴ്ച ഉച്ചകഴിഞ്ഞു് ഞങ്ങൾ സ്പെഷ്യൽ ബസ്സിൽ പീച്ചി അണവരെ ഒരു വിനോദയാത്ര പോയി. ഗാനങ്ങളും ആലപിച്ച് ചൊറു ചൊറുക്കോടെ പോയ ആ യാത്ര ഉല്ലാസകരമായിരുന്നു. പീച്ചിഅണയുടെ കെട്ടുപണി ഞങ്ങളെ വിസ്മയിപ്പിച്ചു. നമ്മുടെ സഭ പീച്ചിഅണപോലെ സുശക്തമായും ജനോപകാരപ്രദമായും കെട്ടുറപ്പുള്ളതായിത്തീരു എങ്കിൽ എന്നുള്ള ചിന്തയാണു് എൻെറ മനസ്സിൽ കൂടി കടന്നുപോയതു്. ഡലിഗേററുകളെപ്പോലെയുള്ള കല്ലുകളും, സഭയുടെ സമ്പത്തും, പ്ളാനുള്ള നല്ല എഞ്ചിനീയറന്മാരെപ്പോലെയുള്ള നേതാക്കന്മാരും കെട്ടുപണിക്കാരും ഒത്തുചേർന്നാൽ അതുസാധിക്കും എന്നു് എനിക്കു തോന്നി. സഭയെ കുത്തിയൊലിപ്പിച്ചുകൊണ്ടിരിക്കുന്ന എല്ലാ പ്രവാഹങ്ങളും അപ്പോൾ മാത്രമേ തടഞ്ഞുനിർത്തപ്പെടുകയുള്ളൂ.

### വാർഷികസമാപനയോഗം.

കാതോലിക്കാബാവാ തിരുമേനി അദ്ധ്യക്ഷം വഹിച്ചു. കേട്ട കാര്യങ്ങളും സഭയുടെ തത്വങ്ങളും ശരിക്കു പഠിച്ച് ഉപയോഗത്തിൽ വരുത്തണമെന്നു് ബാവാതിരുമേനി ഉൽബോധിപ്പിച്ചു. ഇപ്പോൾ ഓരോരുത്തരുടെ അഭിപ്രായമാണു് സഭയിൽ നടക്കുന്നതെന്നും തിരുമേനി പറഞ്ഞു. നമ്മുടെ പള്ളിയിൽ കുർബാന അനുഭവിപ്പാൻ ആളു കുറവാണെന്നും സ്ത്രീകൾ പരിഷ്ക്കാരികളായിപ്പോയെന്നും തിരുമേനി പ്രസ്താവിച്ചു. ഡോ. ചാക്കോ ജോർജ്ജാണു് സ്വാഗതമാശംസിച്ചതു്. പിതാക്കന്മാരുടെ പ്രാർത്ഥന ഉപവാസം, പ്രവൃത്തി എന്നിവകളെ പിൻതുടരണമെന്നു് ഡോക്ടർ ജോർജ്ജ് ഉൽബോധിപ്പിച്ചു. തുടർന്നു് ഡോ. ചുമ്മാർ, റവ. ഫാദർ. വെതറോൾ, ശ്രീ. സി. ഐ. നൈനാൻ എന്നിവർ പ്രസംഗിച്ചു. ഇൻഡ്യയിലെ സാമൂഹ്യസാമ്പത്തികവ്യതിയാനങ്ങളെ കണ്ടുകൊണ്ടും അടിസ്ഥാനമൂല്യങ്ങൾക്കു് മുൻഗണന, നൽകിക്കൊണ്ടും ആധ്യാത്മികവും ധാർമ്മികവുമായ തുറകളിൽ സുധീരമായ നേതൃത്വം ഇൻഡ്യയിലെ പുരാതനദേശീയസഭയായ മലങ്കരസഭ നൽകണമെന്നു് റവ. വെതറോൾ ഉൽബോധിപ്പിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയിൽ കാതോലികമായ ഒരുണർവ്വുണ്ടാകേണ്ടതു് അത്യന്താപേക്ഷിതമാണെന്നും യുവജനങ്ങൾ പരിശുദ്ധാത്മശക്തിയോടുകൂടിയും ത്യാഗമനോഭാവത്തോടുകൂടിയും സഭാസേവനത്തിനു വരണമെന്നും ശ്രീ. സി. ഐ. നൈനാൻ പ്രസ്താവിച്ചു.

രണ്ടുസ്നേഹിതന്മാർ

## അദ്ധ്യായം 14

# കൂടക്കാരൻ പയ്യൻ

(എം. കുയ്യൻ)

നേരം സായാഹ്നത്തോടടുത്തു. ദമസ്കോസിലുള്ള വിശ്വാസികളുടെ മനസ്സ് അസ്വസ്ഥമായിരിക്കുന്നു. ശൗലിനെ ഏതു പ്രകാരത്തിൽ രക്ഷപ്പെടുത്തുമെന്നുള്ളതാണ് കുഴഞ്ഞ പ്രശ്നം. മതഭ്രാന്തു പിടിച്ച്, തികച്ചും ഉന്മാദ ലക്ഷണങ്ങൾ പ്രദർശിപ്പിക്കുന്ന യഹൂദന്മാർ ശൗലിന്റെ രക്തം കണ്ടിട്ടേ അടങ്ങുകയുള്ളുവെന്ന് തീരുമാനിച്ചിരിക്കയാണ്.

നഗരവാതിൽ പൂട്ടാൻ ഇനിയും ഒരു മണിക്കൂർ നേരമെയുള്ളു. അനന്യാസിന്റെ തോട്ടത്തിൽ, ജലനിർഝരിക്കു സമീപമായി രണ്ടു കാമുകീകാമുകന്മാർ തോളുരുമ്മി ചേർന്നു നിൽക്കുന്നുണ്ട്. ബാലികയുടെ കണ്ണുകൾ കലങ്ങിച്ചുമന്നിരിക്കുന്നു. അവൾ കരയുകയായിരുന്നു സ്പഷ്ടം. പരസ്പരം പറഞ്ഞറിയിക്കാൻ ഇനിയും ഒട്ടേറെ കാര്യങ്ങൾ അവശേഷിക്കുന്നു—പ്രതീക്ഷകളും പ്രത്യാശകളും തുടങ്ങി ഒരു നൂറു നൂറു കാര്യങ്ങൾ—അവരുടെ ഹൃദയം നിറഞ്ഞു നിൽക്കുകയാണ്. പക്ഷേ, നാവനങ്ങുന്നില്ല.

ഒററനോട്ടത്തിൽ തിരിച്ചറിയാൻ പാടില്ലാത്ത വിധം യുവാവ് വേഷപ്രച്ഛന്നനാണ്. തന്റെ ഉടുപ്പുകൾക്കു മേലെ, ദമസ്കോസിലെ പാവപ്പെട്ട ചെറുപ്പക്കാർ ധരിക്കുന്ന വില കുറഞ്ഞ വസ്ത്രങ്ങൾ അണിഞ്ഞിട്ടുള്ളതിനാൽ, ആളെ തിരിച്ചറിയുക എളുപ്പമല്ല. മുഖത്തു് വാൽനററു മരത്തിന്റെ ചാറ് പൂശി, നേരിയ തവിട്ടുനിറം നൽകിയിരുന്നു. ബാലികയുടെ കരം ഉയർന്നു, വിരലുകൾ, ചായം പൂശിയ കവിളിൽ തലോടി.

അവൾ മന്ത്രിച്ചു: "സൂക്ഷിക്കണേ! അപകടം പിടിച്ച വേലയാണ്".

യുവാവ് ആ കരം പിടിച്ച് തന്റെ ചുണ്ടോടടുപ്പിച്ചു. സുഗന്ധം പരത്തുന്ന ഒരു പൂവിന്റെ മൃദുലമായ ഇതളുകളിൽ സ്പർശിക്കുന്നതുപോലെ നിർവൃതിദായകമായ ഒരനുഭവം യുവാവിനെ കോരിത്തരിപ്പിച്ചു. "ഉവ്വ് ഓമനേ! ഞാൻ സൂക്ഷ്മതയോടെ പ്രവത്തിച്ചു കൊള്ളാം. ഞാൻ മടങ്ങി വരുന്നതു വരെ എന്റെ ഓമന എനിക്കുവേണ്ടി കാത്തിരിക്കുമോ?"

"ഞാൻ എന്നാളും അങ്ങേയ്ക്കുവേണ്ടി കാത്തിരിക്കും". അവൾ പെട്ടെന്ന് തന്റെ കരങ്ങൾ യുവാവിന്റെ കഴുത്തിനു ചുററിലുമിട്ട്, കെട്ടിപ്പിടിച്ച്, കമിതാവിന്റെ അധരങ്ങളിൽ പ്രേമത്തിന്റേതായ ഒരു ചൂടുമുദ്ര പതിച്ചു. പെട്ടെന്നുണ്ടായ ആനന്ദാനുഭൂതിയിൽ ഉത്തേജിതനായി, അവളെ കടന്നു പിടിക്കാൻ യുവാവ് ശ്രമിക്കവേ, അവൾ കൈ കുതറി, പിടിവിടുവിച്ച്, കിതച്ച്, ഏങ്ങലടിയോടു കൂടി വീട്ടിനുള്ളിലേക്ക് ഓടിപ്പോയി. അവളെ അനുഗമിച്ച് നിൽക്കുകയാണ് യുവാവ്. അപ്പോഴുണ്ട് നെയ്ത്തുശാലയുടെ വാതിൽക്കൽ നിന്നുകൊണ്ട് അനന്യാസ് വിളിക്കുന്നു: "ലൂക്കോസേ! വേഗമാകട്ടെ. ചില ദിവസങ്ങളിൽ നഗരവാതിൽ സ്വല്പം നേരത്തെ അടച്ചു പൂട്ടാറുണ്ട്".

നെയ്ത്തുശാലയ്ക്കു വെളിയിലായി, തെരുവിൽ ഒരു കോവർ കഴുതയെ കോപ്പിട്ട് നിറുത്തിയിരുന്നു. അവിടത്തെ വലിയ കൂടകളിലൊരണ്ണം അതിന്റെ പുറത്തു വച്ചുകെട്ടിട്ടുണ്ട്. അനന്യാസ് ലൂക്കോസിനെ ആലിംഗനം ചെയ്തുകൊണ്ട് ഗൽഗദകണ്ഠനായി പറഞ്ഞു: "യാത്ര മംഗളമായിരിക്കട്ടെ. പോവുക. പഠിത്തമൊക്കെ കഴിയുമ്പോൾ ഞങ്ങളുടെ അടുക്കൽ മടങ്ങിവരുമെന്നു പ്രതീക്ഷിക്കുന്നു".

പൊടി നിറഞ്ഞ നിരത്തിലൂടെ ആ യുവാവ് കോവർ കഴുതയെയും നയിച്ചുകൊണ്ടു നീങ്ങി. വഴി ശരിക്കു കണ്ടുകൊണ്ടല്ല. ഒരു വിധത്തിൽ നടക്കുന്നെന്നുമാത്രം. കണ്ണിൽനിന്ന് പൊട്ടിപ്പൊടെ അടർന്നു വീഴുന്ന ബാഷ്പകണങ്ങൾ കാരണം മുമ്പിൽ എന്താണു സംഭവിക്കുന്നതെന്ന് വ്യക്തമായി കണ്ടുകൂടാ. വാതിൽ അടയ്ക്കുന്നതിനു മുമ്പ് സാധാരണ ഉണ്ടാകാറുള്ള ജനപ്രവാഹത്തിനിടയിൽ കാവൽക്കാരുടെ ശ്രദ്ധയെ ആകർഷിക്കാതെ കടന്നു പോകാമെന്നായിരുന്നു യുവാവു പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ അന്നേ ദിവസം വലിയ ആൾത്തിരക്കൊന്നുമില്ലായിരുന്നു. കാവൽക്കാരിലൊരുവൻ വാൾ നീട്ടി വഴി തടഞ്ഞു: "ഹേയ്, പയ്യൻ, കൂടയ്ക്കുള്ളിൽ എന്തുണ്ട്?"

"വിലപിടിപ്പുള്ളതൊന്നുമില്ല, ഏമാനേ!" തെരുവിലെ തെണ്ടിച്ചെറുക്കന്മാരുടെ യാചനാ സ്വരത്തിൽ യുവാവു മറുപടി പറഞ്ഞു.

"അക്കാര്യം ഞങ്ങൾ തീർച്ചയാക്കിക്കോളാം!" മററു കാവൽപ്പടയാളികൾ ചിരിക്കാൻ തുടങ്ങി. തിരിച്ചടിക്കാൻ നിവൃത്തിയില്ലാത്ത പാവങ്ങളെ പരിഹസിച്ച് രസിക്കുക അവരുടെ ക്രൂരമായ വിനോദങ്ങളിൽപ്പെട്ടതാണ്. കാവൽക്കാരൻ വാളിന്റെ പലകകൊണ്ട് കൂടയുടെ പള്ളയ്ക്ക് തട്ടിനോക്കി. "കെട്ടഴിക്കു—തുറന്നു കാണട്ടെ" അയാൾ ആജ്ഞ നൽകി.

"അയ്യോ—ഏമാനേ!.........."കയറിന്റെ കെട്ടിൽ കൈവിരൽ ഓടിച്ചുകൊണ്ട്,–സംഭീതമായ സ്വരത്തിൽ കൂടക്കാരൻ ആരംഭിച്ചു. വാസ്തവത്തിൽ ഭയം ആ യുവാവിനെ കരണ്ടു തിന്നാൻ തുടങ്ങിയിരുന്നു. കാവൽക്കാരുടെ ശ്രദ്ധയെ കൂടയിൽ നിന്നു പിൻതിരിപ്പിച്ചില്ലെങ്കിൽ അപകടമാണ്. അതിനെന്താണ് ഉപായം? ആ യുവമനസ്സ് ചിന്താനിരതമായി. കൂടതുറന്ന്, അതിനകത്തൊന്നുമില്ലെന്ന് അവർ കാണുന്ന പക്ഷം, കച്ചവടച്ചരക്കുകൾ ഒളിച്ചു കടത്തുതിനുള്ള ശ്രമമാണതെന്ന്

---

ശ്രീ. നൈനാന്റെ പ്രസംഗം യുവജനങ്ങളെ പ്രചോദിപ്പിക്കയുണ്ടായി. റവ. ഡീക്കൻ പി. എസ്. സാമുവൽ കൃതജ്ഞത പറഞ്ഞു. കോൺഫറൻസ് എക്സിക്യൂട്ടിവ് കമ്മിററിയോടും വിശിഷ്യ വികാരി റവ. ഫാദർ കെ. ഐ. മക്കോസ്സ്, ഡോ. ചാക്കോ ജോർജ്ജ്, ഡോ. ചീരൻ വറുഗീസ്, റിട്ട. ജഡ്ജി കെ. എ, പൗലൂസ് തുടങ്ങിയവരോടും മററു പ്രവത്തകരോടും ഡലിഗേററുകൾക്കും കോൺഫറൻസ് നേതൃത്വത്തിനും ഉള്ള നന്ദി സീമാതീതമാണ്. വിദ്യാത്ഥിപ്രസ്ഥാനം സഭയുടെ സജീവമായ നേതൃനിമ്മാണസഭയായി എന്നും പരിലസിക്കുമെന്ന് നമുക്ക് ആശിക്കാം.

(കോൺഫറൻസിലെ പ്രസംഗങ്ങൾ പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാണ്. പത്രാധിപർ.)

### Thought for the week.

"Take courage and turnyour troubles, which are without remedy, into material for spiritual progress. Often turn to our Lord, who is watching you, poor trial little being as you are, aimed your labours and distractions. He sends for help and blesses your affliction. This thought should enable you to bear your troubles patiently and gently, for love of Him who only allows you to be tried for your own good."

Francis de Sales.

പ്രതിവാരപ്രഭാഷണം The Sermon for the week

# ക്രിസ്ത്യാനിയുടെ സജീവമായ പ്രത്യാശ

(എം. തൊമ്മൻ ബി. എ.)

"നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ പിതാവായ ദൈവത്തിന്നു സ്തോത്രം. അവൻ മരിച്ചവരുടെ ഇടയിൽനിന്നുള്ള യേശുക്രിസ്തുവിന്റെ പുനരുത്ഥാനത്താൽ തന്റെ കരുണാധിക്യപ്രകാരം നമ്മെ ജീവനുള്ള പ്രത്യാശക്കായി, അന്ത്യകാലത്തിൽ വെളിപ്പെടുവാൻ ഒരുങ്ങിയിരിക്കുന്ന രക്ഷയ്ക്കു വിശ്വാസത്താൽ ദൈവശക്തിയിൽ കാക്കപ്പെടുന്ന നിങ്ങൾക്കുവേണ്ടി സ്വർഗ്ഗത്തിൽ സൂക്ഷിച്ചിരിക്കുന്നതും ക്ഷയം, മാലിന്യം, വാട്ടം എന്നിവ ഇല്ലാത്തതുമായ അവകാശത്തിന്നായി തന്നെ വീണ്ടും ജനിപ്പിച്ചിരിക്കുന്നു." (1പത്രോസ് 1: 3–5.)

മരണാനന്തരം നിത്യമായ ഒരു ലോകത്തിൽ സൗഭാഗ്യകരമായ ജീവിതം തുടരണമെന്നുള്ള ആഗ്രഹം മനുഷ്യവർഗ്ഗത്തിൽ സാർവ്വത്രികമായി കാണപ്പെടുന്ന ഒന്നാണെന്നു പറയാം. ഭൂമിയുടെ ഏതുഭാഗത്തും ഏതുകാലത്തും ജീവിച്ചിട്ടുള്ള ഏതു ജനവിഭാഗത്തിലും ഇങ്ങനെയുള്ള ആഗ്രഹം പ്രകടമായി കാണാം. ജപ്പാനിൽ വധൂവരന്മാർ അവരുടെ പരേതന്മാരോടു പ്രാർത്ഥിക്കുവാനായി ശവകുടീരത്തിനു മുമ്പിൽ മുട്ടുകുത്തുന്നു. ഈജിപ്റ്റിൽ രാജാക്കന്മാരെ സംസ്കരിച്ചിട്ടുള്ള കല്ലറകളിൽ അവർക്കാവശ്യമുള്ള ഭക്ഷണപദാർത്ഥങ്ങളും വസ്ത്രങ്ങളും സംഭരിച്ചുവെക്കുന്നു. കല്ലറയ്ക്കു പിറകിൽ ആത്മാവിന്നു കയറി ഇറങ്ങി സഞ്ചരിക്കുവാനായി ഒരു വാതിലും ഉണ്ട്. നമ്മുടെ ഭാരതത്തിൽ ഹിന്ദുക്കളുടെ പുണ്യസ്ഥലങ്ങളിലും ക്ഷേത്രങ്ങളിലും പരേതരുടെ ആത്മാക്കൾക്കായി ബലി അർപ്പിക്കുകയും നേർച്ച കാഴ്ചകൾ നൽകുകയും പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്ന പതിവു സർവ്വസാധാരണമാണ്. മരിച്ചവരുടെ ചിതാഭസ്മം ഗംഗാനദിയിൽ ഒഴുക്കുന്നതിന്റെ ഉദ്ദേശവും ഇതു തന്നെയാണല്ലോ. മരണാനന്തരമുള്ള നിത്യമായ ജീവിതത്തിനുവേണ്ടിയുള്ള ആഗ്രഹവും ആകാംക്ഷയും സാർവ്വത്രികവും ശക്തിമത്തുമാണ്.

എന്നാൽ അങ്ങിനെയുള്ള ആഗ്രഹം സഫലമാകുന്നുണ്ടോ? മരണാനന്തരജീവിതത്തിലുള്ള വിശ്വാസത്തിനു ശരിയായ ആധാരവും അടിസ്ഥാനവുമുണ്ടോ? എന്നുള്ള ചോദ്യങ്ങൾക്കുത്തരം പറയുവാനാണ് പ്രയാസം. മനുഷ്യൻ മരിക്കുവാനായി ജനിക്കുന്നു; മരിക്കാത്തവരായി ആരുമില്ല. മരണത്തിൽനിന്നു രക്ഷപ്പെടുവാൻ ആർക്കും കഴിയുന്നുമില്ല. മരണത്തിനുശേഷം എന്തു സംഭവിക്കുന്നെന്നോ എന്തെങ്കിലും അവശേഷിക്കുന്നുണ്ടോ എന്നും ആർക്കും വ്യക്തമായ അറിവില്ല. ഭയവും സംശയവും അനിശ്ചിതമായ പ്രതീക്ഷകളും മനുഷ്യമനസ്സിനെ അലട്ടുന്നു. കേവ

---

സംശയിച്ച് അവർ തന്നെ വെളിയിൽ അയയ്ക്കാതിരിക്കാനിടയുണ്ട്. യുവാവ് വിഷണ്ണനായി. കാവൽക്കാരുടെ സഹതാപം നേടുന്നതിലേക്ക് ഒരടവു പ്രയോഗിച്ചു നോക്കാൻ യുവാവ് പെട്ടെന്നു മനസ്സിലാക്കി: "ഏമാനേ! എന്റെ അപ്പൻ ഇന്നു രാവിലെ മരിച്ചതേയുള്ളു. അപ്പന്റെ വകയായി ഉണ്ടായിരുന്ന സാമാനങ്ങളെല്ലാം കുടയ്ക്കുള്ളിലാക്കി ഞാൻ അന്ത്യോഖ്യായിലേക്കു പോവുകയാണ്. അവിടെ അപ്പന്റെ ജ്യേഷ്ഠനൊരാൾ പാർക്കുന്നുണ്ട്. അപ്പന്റെ കഥ കഴിഞ്ഞ സ്ഥിതിക്ക് ഇനിയും ഇവിടെ താമസിച്ചിട്ടു കാര്യമില്ല".

കാവൽക്കാരൻ ചിരിച്ചു: "മരിച്ച അപ്പന് ഈ സാധനങ്ങളൊന്നും ആവശ്യമില്ല ചെറുക്കാ! ഞാൻ ഇതൊക്കെ വിററു വീഞ്ഞു വാങ്ങിക്കുടിക്കാൻ പോവുകയാണ്". അയാൾ വാളിന്റെ വായ്ത്തലയൊന്നു തിരിച്ചപ്പോൾ ഒരു കയറു ക്ഷണം മുറിഞ്ഞു വീണു. ആ ക്രിയ തടയാൻ ശ്രമിച്ച യുവാവിനെ അയാൾ തട്ടി താഴെയിട്ടു.

നിസ്സാരനായ ഒരു പട്ടാളക്കാരന്റെ മുമ്പിൽ പൊടിമണ്ണിൽ കിടന്നുരുളാൻ ഇടയായ ദുര്യോഗമോർത്ത് അപമാനവും വേദനയും കൊണ്ടു മനസ്സു നീറിയ യുവാവിനു കരച്ചിൽ വന്നു. കണ്ണീർ തുടച്ചുകൊണ്ട് ഇപ്രകാരം വിതുമ്പി: "എന്റെ അപ്പൻ ഒരു കുഷ്ഠരോഗിയായിരുന്നു. കുട തുറന്ന്......"

"കുഷ്ഠരോഗിയോ?" കാവൽപ്പടയാളി ആക്രോശിച്ചു. അയാൾ ഞെട്ടി, കുടയുടെ സമീപത്തുനിന്നു മാറി.

"അതേ! വേണമെങ്കിൽ ഞാൻ—"

"ചരട്ട്! ക്ഷണം പോകൂ. നിൽക്കരുത്. ഓട്!" അയാൾ യുവാവിന്റെ കാലിന് ബൂട്ട്സ് കൊണ്ട് ഒരു തൊഴി കൊടുത്തു. കുട സ്പർശിച്ച തന്റെ കൈ അയാൾ സൂക്ഷിച്ചുനോക്കി. വെളുത്ത കുഷ്ഠപ്പുണ്ണുകൾ എഴുന്നുവരുന്നുണ്ടോ എന്നു പരിശോധിക്കാനെന്ന പോലെ. "ഓടിക്കൊള്ളണം" അയാൾ ഉച്ചത്തിൽ അലറി. കഴുതയ്ക്ക് ഒരു തൊഴിയും കൊടുത്തു. പെട്ടെന്നു കിട്ടിയ തൊഴിയിൽ വിസ്മിതനായി കോവർ കഴുത കുടയും വഹിച്ചുകൊണ്ട് നഗരവാതിൽ കടന്ന് പുറത്തേക്ക് ഓടി. യുവാവ് പുറകെ പാഞ്ഞു മൂക്കയറിൽ നിന്നു തൂങ്ങിക്കിടന്ന കയറിന്റെ അഗ്രം കൈയിലാക്കി. കടുത്ത നീരസവും അമർഷവും ഉള്ളിൽ തിങ്ങി നിറയുന്നുണ്ടെങ്കിലും, അതോടൊപ്പം, ആ രീതിയിൽ വെളിയിൽ കടന്നുകിട്ടാൻ ഇടയായതിൽ കുറച്ചൊരു ആശ്വാസം തോന്നി. അഭിമാനത്തിന് സ്വല്പമൊരു ഉടവും, ദേഹത്ത് അവിടവിടെ നിസ്സാരമായ ചില മുറിവുകളും മാത്രമേ കിട്ടിയുള്ളുവെന്നതിൽ യുവാവ് കൃതജ്ഞതാഭരിതനായി.

ലം ബുദ്ധിപരമായ അഭ്യൂഹങ്ങളും ആശകളും ഉറച്ച വിശ്വാസമോ അചഞ്ചലമായ സമാധാനമോ നൽകുവാൻ പര്യാപ്തങ്ങളല്ല. ഈ പ്രശ്നത്തിനുള്ള ഉത്തരം ദൈവംതന്നെ മനുഷ്യനു നൽകണം. അതല്ലാതെ മറെറാരു മാർഗ്ഗവുമില്ല.

“ദൈവത്തിന്നു സ്തോത്രം” എന്നാണ് പത്രോസ്ശ്ലീഹാ പറയുന്നതു്—“നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ പിതാവായ ദൈവത്തിന്നു സ്തോത്രം.” ആ ഒരു ഒററവാക്കിൽ അടങ്ങിയിരിക്കുന്ന അനുഭവം ആശാവഹമാണ്. പത്രോസിൻെറ മനസ്സ് ഒരൊററവസ്തുതയിൽ കേന്ദ്രീകരിച്ചിരിക്കുന്നു: യേശുക്രിസ്തു. മരണാനന്തരജീവിതമാകുന്ന രഹസ്യത്തിലേക്കു എത്തിനോക്കുവാനുള്ള ഏകവാതിൽ യേശുക്രിസ്തു ആണ്. മററുള്ളവർ നമ്മെ അളക്കുവാൻ നാം ആഗ്രഹിക്കുന്നതു് നമ്മിലുള്ള എന്തെങ്കിലും നന്മയെ അടിസ്ഥാനമാക്കിയാണല്ലോ. നന്മകൊണ്ടു തിന്മയെ അളക്കുകയാണെങ്കിൽ ചിലപ്പോൾ തിന്മപോലും അത്ഥവത്തായിത്തീരും. കത്താവിൻെറക്രൂശുമരണത്തെ തിന്മയായി കണക്കാക്കാമെങ്കിൽ, അതുമൂലം സാധിച്ച നന്മയുടെവെളിച്ചത്തിൽനോക്കുമ്പോൾ ആ തിന്മ അത്ഥവത്തായിത്തീരുന്നു. ദൈവത്തെ അളക്കുക സാദ്ധ്യമല്ല. എന്നാൽ അളക്കണമെങ്കിൽ യേശുക്രിസ്തു അല്ലാതെ മറെറാരു അളവുകോൽ ഇല്ലതന്നെ. ദൈവത്തെ “നമ്മുടെ കത്താവായ യേശുക്രിസ്തുവിൻെറ പിതാവ്” എന്നു വിളിക്കുന്നതിൽ അന്തർഭവിച്ചിരിക്കുന്ന അത്ഥം വളരെ വിപുലമാണ്.

അവർണ്ണനീയമായ ഒരു സന്തോഷത്തിൻെറ അനുഭവമാണ് പത്രോസിൻെറ വാക്കുകളിൽ ധ്വനിക്കുന്നതു്. യേശുക്രിസ്തു മരിച്ചവരിൽനിന്നു പുനരുത്ഥാനംചെയ്തു എന്നുള്ളതു കേവലം മിത്ഥ്യയാണെന്നു ചിലർ പറഞ്ഞേക്കാം. എന്നാൽ സകല മിത്ഥ്യകളിൽനിന്നും മനുഷ്യരെ സ്വതന്ത്രരാക്കുന്ന ഒരനുഭവമായിരുന്നു അതെന്നുള്ളതാണ് പരമാത്ഥം. കാൽവറിയിലെ കുരിശു് ക്രിസ്തുവിൻെറയും ക്രിസ്തുവിൻെറ അനുയായികളുടെയും അവസാനമായിരുന്നു എന്ന് അവർതന്നെയും മററുള്ളവരും വിശ്വസിച്ചു. എന്നാൽ ആ വിശ്വാസം തെററായിരുന്നു എന്ന് പിന്നീടുള്ള അവരുടെ അനുഭവം സാക്ഷിച്ചു. “യേശുക്രിസ്തുവിൻെറ പുനരുത്ഥാനത്താൽ......... ദൈവം അവരെ വീണ്ടുംജനിപ്പിച്ചിരിക്കുന്നു” എന്നു പറയത്തക്കവണ്ണം അത്ര അത്ഭുതകരമായ ഒരു വ്യത്യാസമായിരുന്നു അവരുടെ ജീവിതത്തിനു സംഭവിച്ചതു്. യേശുക്രിസ്തുവിൻെറ പുനരുത്ഥാനം എന്ന അത്ഭുതസംഭവം അവരെ മരണത്തിൽനിന്നും മരണഭീതിയിൽനിന്നും സ്വതന്ത്രരാക്കി. നിത്യജീവൻെറ പ്രത്യാശയും അച്ചാരവും അവക്കു നൽകി. ദുഃഖവെള്ളിയാഴ്ചയും ഉയർപ്പു ഞായറാഴ്ചയും ഏതാണ്ടു് ഒരു ദിവസമെന്നവണ്ണം നാം ഇപ്പോൾ വീക്ഷിക്കുന്നു. എന്നാൽ ദുഃഖവെള്ളിയാഴ്ചക്കുശേഷം ഉയർപ്പുണ്ടായില്ലായിരുന്നു എന്നിരിക്കട്ടെ. അങ്ങനെയെങ്കിൽ വേദനയും മരണവും അത്ഥശൂന്യമായി, ആശാരഹിതമായി ഇന്നും അവശേഷിക്കുമായിരുന്നു. ഓസ്കാർവൈൽഡ് എന്ന മഹാൻ ഒരിക്കൽ പറഞ്ഞു “ദൈവം നല്ലവനല്ല എന്നു തെളിയിക്കുവാൻമാത്രം ദുഃഖവും ദുരിതവും ലണ്ടനിലെ ഏതു തെരുവിൽ നോക്കിയാലും കാണാം” എന്ന്. യേശുക്രിസ്തു ഉയത്തെഴുന്നേററപ്പോൾ അദ്ദേഹം സുഖമായ ഒരു സ്വാഭാവികമരണം വരിച്ചെങ്കിൽ മതിയായിരുന്നു എന്ന് ആരും പറഞ്ഞിരിക്കാനിടയില്ല. ഇപ്പോൾ ആരും പറയുമെന്നും തോന്നുന്നില്ല. യേശുക്രിസ്തുവിൻെറ മഹനീയതയുടെ ഒരുവശം അദ്ദേഹം വേദനയും മരണവും സഹിച്ചവിധമാണ്. അവയെ അദ്ദേഹം രൂപാന്തരപ്പെടുത്തി. എന്നാൽ പിന്നീടുണ്ടായ പുനരുത്ഥാനം മരണത്തിനപ്പുറമുള്ള ജീവനെ പ്രത്യക്ഷപ്പെടുത്തുകയുംചെയ്തു. അധികമൊന്നും വെളിപ്പെടുത്തിയില്ലെങ്കിലും നമുക്കറിയാൻ ആവശ്യമായതെല്ലാം അദ്ദേഹം നമ്മെ അറിയിച്ചു. യേശുക്രിസ്തു നമുക്കു് “ജീവനുള്ള പ്രത്യാശ” നൽകുന്നു; കേവലം ആശയും ആഗ്രഹവും അല്ല; സമൃദ്ധിയായ ജീവനും സന്തോഷവും തുളുമ്പുന്ന അനുഭവത്തിൽ അടിയുറച്ച പ്രത്യാശതന്നെ. പത്രോസ്ശ്ലീഹാ ആ അനുഭവത്തെ വർണ്ണിക്കുവാൻ കഴിയുംവിധമെല്ലാം ശ്രമിക്കുന്നുണ്ടു്. എന്നാൽ വാക്കുകൾ എത്ര അപയ്യാപ്തവുമാണ്! “സ്വർഗ്ഗത്തിൽ നമുക്കായി സൂക്ഷിച്ചിരിക്കുന്നതും, ക്ഷയം, മാലിന്യം, വാട്ടം എന്നിവ ഇല്ലാത്തതുമായ അവകാശം” എന്നാണ് അദ്ദേഹം ക്രിസ്തീയരക്ഷയെക്കുറിച്ചും നിത്യജീവനെക്കുറിച്ചും പറയുന്നതു്. ഒരു വലിയ പ്രഭുവും യഥാത്ഥക്രിസ്തുഭക്തനുമായിരുന്ന ഹാമിൽട്ടൺപ്രഭു തൻെറ മരണസമയത്തു സ്വപുത്രനെ അരികെ വിളിച്ചിട്ടു് പുഞ്ചിരി തൂകിക്കൊണ്ടു് ഇപ്രകാരം പറഞ്ഞു: “ഉടനെ തന്നെ നീ പ്രഭുപദത്തിലേക്കു പ്രവേശിക്കും; ഞാൻ രാജപദവിയിലേക്കും.” ഇതാണ് ക്രിസ്തീയപ്രത്യാശയും അനുഭവവും.

---

# തമിഴ്നാട്ടിലെ തടാകാശ്രമം

## അതിൻെറ ആരംഭകാലത്തിലേക്കൊരെത്തിനോട്ടം

I

(കെ. വി. മാമ്മൻ ബി. എ.)

ഞാൻ പലപ്പോഴം ഓർത്തു ലജ്ജിച്ചിട്ടുണ്ട്, മലങ്കരസഭയുടെ ആദ്യത്തെ വിദേശമിഷൻ ആശ്രമം ഇതുവരെ ഒന്നു കാണാൻപോലും കഴിഞ്ഞില്ലല്ലൊ എന്നു വിചാരിച്ച്. ആ ആശ്രമത്തിൻെറ ആഭിമുഖ്യത്തിലും കൂടി ആരംഭിച്ചു താങ്ങും തണലും വാങ്ങി നടത്തിവരുന്ന മലങ്കരസഭയിലെ ഏക വാരികയായ 'ചർച്ചുവീക്കിലി'യുടെ ഒരെളിയ പ്രവർത്തകനായിട്ട് ഏഴവർഷം കഴിഞ്ഞു. ആ ലജ്ജയുടേയും ചിരാഭിലാഷത്തിൻേറയും തള്ളൽ മൂലമാണ് ഇക്കഴിഞ്ഞ കഷ്ടാനുഭവആഴ്ച മുഴവൻ തടാകാശ്രമത്തിൽ താമസിക്കുന്നതിനു എനിക്ക് സാധിച്ചതു്.

തിരക്കുപിടിച്ച വ്യാവസായിക ജീവിതത്തിൻെറ യാന്ത്രിക നീക്കങ്ങളിൽ നിന്നും ഏതാനും ദിവസത്തേക്കു മാറി ശാന്തിയും സമാധാനവും കളിയാടുന്ന ആശ്രമജീവിതം നയിച്ചാൽ ഉണ്ടാകുന്ന ആനന്ദാനുഭൂതി അനുഭവിച്ചാസ്വാദിക്കുകയല്ലാതെ മാർഗ്ഗമില്ല.

നിങ്ങളിൽ പലരും തടാകം ക്രിസ്തുശിഷ്യആശ്രമത്തെപ്പററിയും അവിടത്തെ താപസവീരരായ ബിഷപ്പ് പെക്കൻഹാം വാൽഷുതിരുമേനിയെപ്പററിയുംഅദ്ദേഹത്തിൻെറപത്നിയേപ്പററിയുംമററും കേട്ടിട്ടുണ്ടായിരിക്കും. ഞാൻ ഇപ്പോൾ കണ്ടുകഴിഞ്ഞു. കാണേണ്ട ചുമതല നിങ്ങൾക്കമുണ്ട്. ഇല്ലേ? ഒരു നല്ല ആധുനികനഗരമായ കോയമ്പത്തൂരിൽ നിന്നും ഒൻപതു മൈൽ വടക്കുപടിഞ്ഞാറായി സ്ഥിതി ചെയ്യുന്ന തടാകം ഗ്രാമത്തിൻെറ തിലകമായി പരിലസിക്കുന്ന ആ ആശ്രമത്തിലേക്കു നമുക്കു ഒന്നു കടന്നു ചെല്ലാം. ആശ്രമത്തിലെ ആചാര്യനായ റവ. ഫാദർ കെ. സി. വറുഗീസിൻെറ പേക്കെഴുതി ആദ്യം അനുവാദം വാങ്ങണം. എഴുതിയാൽ അനുവാദം നിഷേധിക്കുന്ന ഏർപ്പാടേ ഇല്ല.

ആശ്രമത്തിൽ എത്തിക്കഴിഞ്ഞാൽ അവിടുത്തെ പ്രകൃതി സൗകുമാര്യമാണ് ഏതു സന്ദർശകനേയും ആദ്യം ആകർഷിച്ചു നേത്രസദ്യതന്നു സൽക്കരിക്കുന്നതു്. മൂന്നുവശവും നീലിമയാർന്ന നീലാകാശത്തിൽ തലയുയർത്തി നിലകൊള്ളുന്നശൈലനിരകൾ.തടാകസമാനമായസമതല പ്രദേശത്തുനിതാന്തശാന്തതകളിയാടുന്ന തരുക്കളുടെതലപ്പുകളെബലാൽക്കാരമായി സദാ തലോടിക്കടന്നുപോകുന്ന മന്ദാനിലൻ മാത്രമേ ആ ശാന്തതയെ ഭഞ്ജിക്കുന്നുള്ളു. തടാകമോ, തടിനിയോ നിങ്ങൾ അന്വേഷിച്ചാൽ അവിടെക്കാണത്തില്ല. ഒരു കാലത്തു് അവിടെ ഉണ്ടായിരുന്നിരിക്കാമെന്നൂഹിക്കുന്നതിൽ തെററുമില്ല. ചുററുമുള്ള ചിന്നത്തടാകം, പെരിയതടാകം, സോമയന്നൂർ തുടങ്ങിയ ഗ്രാമങ്ങളുടെ കേന്ദ്രസ്ഥാനങ്ങളിൽ തമിഴർ തിങ്ങിപ്പാർക്കുന്നു. അവരെല്ലാം ആശ്രമസുഹൃത്തുക്കളാണ്. കാരണം അവിടെയെല്ലാം ആശ്രമം ഇക്കഴിഞ്ഞ കാൽ ശതാബ്ദത്തിലധികക്കാലം വെളിച്ചം വിതറുകയായിരുന്നു, ഇന്നും വിതറുന്നുണ്ട്.

### ആശ്രമത്തിൻെറ ആരംഭം

ആശ്രമത്തിൻെറ ആരംഭത്തെപ്പററി ഞാനറിയുന്നതു ചുരുക്കമായി പറഞ്ഞശേഷം ആശ്രമത്തിൻെറ ആകൃതിയിലേക്കു കടക്കാം.

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയ്ക്കു വേണ്ടിയുള്ളതാണ് തടാകം ആശ്രമം. പലരും തെററിദ്ധരിച്ചിരിക്കുന്നതുപോലെ ബിഷപ്പുവാൽഷുതിരുമേനിയുടെ ആശ്രമമല്ലിതു്. മലങ്കരസഭയുടെ സുവിശേഷപ്രവർത്തനരാഹിത്യത്തിൽ മനംനൊന്ത ഏതാനും യുവവിദ്യാർത്ഥികളിലാണ് ഇങ്ങനെയൊരു വിദേശാശ്രമത്തിൻെറ ആശയം അവ്യക്തമായെങ്കിലും ആദ്യമുണ്ടായതു്. ഓർത്തഡോക്സ്സഭാംഗങ്ങളായ അവരെല്ലാം തന്നെ അന്നു (1930–നു മുമ്പ്) ആലുവാഐക്യനസ്രാണി കലാലയത്തിൽ പഠിക്കുകയായിരുന്നു.

പരേതനായ ശ്രീ കെ. സി. ചാക്കോയുടെ പാകതനിറഞ്ഞ മാർഗ്ഗനിർദ്ദേശം ഈ 'വൊക്കേഷനൽ ഗ്രൂപ്പിനു' സുലഭമായി ലഭിച്ചിരുന്നു. അക്കാലങ്ങളിൽ ഈ ഗ്രൂപ്പിനുവേണ്ടി, കാലം ചെയ്ത ആർച്ചുബിഷപ്പു മാർ ഈവാനിയോസ് ധ്യാനയോഗം നടത്തുകയും ഗ്രൂപ്പിലെ അംഗങ്ങൾ സഭയുടെ മിഷനറി പ്രവർത്തനങ്ങളെപ്പററിയും മററും പ്രത്യേകരീതിയിൽ ചർച്ചകൾ നടത്തുകയും ചെയ്യുക പതിവായിരുന്നു. ഗ്രൂപ്പിൽപ്പെട്ട മെ. ടി. ഒ. മാത്യു, എൻ. എം. ഏബ്രഹാം, ഡോ. പി. കോശി, ടി. ഐ. കോശി, വി. ററി. ഏബ്രഹാം, ഡീക്കൻ സി. ററി. കുറിയാക്കോസ്. കെ. സി. വറുഗീസ് മുതലായവർ ആശ്രമസ്ഥാപനത്തെപ്പററി പ്രാർത്ഥനാപൂർവ്വം ചിന്തിച്ചുകൊണ്ടിരുന്നു. തടാകമാശ്രമത്തെപ്പററി വ്യക്തമായ ആശയം സ്വീകരിച്ചതു് ശ്രീ കെ. സി. ചാക്കോയും ശ്രീ കെ. സി. വറുഗീസും കൂടി 1931–ൽ പള്ളിവാസലിൽ വേനൽക്കാലം കഴിച്ച അവസരത്തിലാണ്. വൊക്കേഷനൽ ഗ്രൂപ്പിൽപ്പെട്ട പലരും മിഷനറി പ്രവർത്തനത്തെയും ആശ്രമസ്ഥാപനത്തെയും മുൻനിറുത്തിക്കൊണ്ടു കൽക്കട്ടാബിഷപ്പ്സ്കോളജിൽ വേദശാസ്ത്രപഠനത്തിനായി ചേർന്നിരുന്നു. അവിടെവച്ചും ഇവർ ഇക്കാര്യം ചിന്തിക്കുക പതിവായിരുന്നു. അന്നു ബിഷപ്പ്സ്കോളജ് പ്രിൻസിപ്പാലായിരുന്നതു് ബിഷപ്പ് പെക്കൻഹാംവാൽഷുതിരുമേനിയായിരുന്നു. ഇവരുടെ ആഗ്രഹം ബിഷപ്പുതിരുമേനി അറിയുകയും അക്കാര്യം അവരുമായി പലപ്പോഴം ചർച്ച ചെയ്യുകയും വിശ്വാസസ്ഥിരതയോടുകൂടിയുള്ള ഈ യുവജനങ്ങളുടെ സാഹസികോദ്യമത്തിൽ അവരെ സഹായിക്കുന്നതിനേപ്പററി ബിഷപ്പും പത്നിയും കൂടി ആലോചിക്കുകയും രണ്ടുവർഷത്തിലധികക്കാലത്തെ കാത്തിരിപ്പിൻെറയും പ്രാർത്ഥനയുടേയും ശേഷം തങ്ങളുടെ സ്വത്തും സേവനവുമെല്ലാം ബിഷപ്പും പത്നിയും ഈ സംഘത്തിനു സമർപ്പിക്കുന്നതിനു തീരുമാനിക്കുകയും ചെയ്തു.

മലങ്കരയുടെ വെളിയിൽ മലയാളം സംസാരിക്കാത്തവരുടെ ഇടയിൽ വിവാഹിതക്കും അവിവാഹിതക്കും അംഗത്വത്തിനർഹതയുള്ള ഒരു ആശ്രമത്തിൽ ചേരുന്നതിനുള്ള തീരുമാനം ബിഷപ്പ് ഒരു രാത്രിയിൽ സുറിയാനിസഭയിലെ ചോരത്തിളപ്പുള്ള വേദശാ

## വേദവായനക്കുറിപ്പുകൾ

# സെഫന്യാവ്

സെഫന്യാ പ്രവാചകനെപ്പററി അദ്ദേഹത്തിൻെറ പുസ്തകത്തിൽനിന്നറിയാവുന്നതിലപ്പുറമായി അധികമൊന്നും അറിവില്ല. യോശീയാ രാജാവിൻെറ ഭരണകാലത്തു്, ബി. സി. 637—നും 607—നും ഇടയ്ക്കുള്ള കാലഘട്ടത്തിലാണു് അദ്ദേഹം പ്രവചിച്ചതു്. ആസന്നമായിരുന്ന യഹോവായുടെ ദിവസത്തേക്കുറിച്ചും യഹൂദായുടെ നാശത്തെക്കുറിച്ചുമായിരുന്നു സെഫന്യാവിൻെറ പ്രവചനം. സെഫന്യാ രാജവംശത്തിൽപെട്ട ആളായിരുന്നു. ധാർമ്മികപ്രശ്നങ്ങൾ സംബന്ധിച്ചു് ആമോസിനും യേശയ്യാവിനും ഉണ്ടായിരുന്ന തീഷ്ണത സെഫന്യാവിനും ഉണ്ടായിരുന്നു. യഹോവായുടെ വിളക്കുമായി സഞ്ചരിച്ചു് പാപികളെ തേടിപ്പിടിച്ച ന്യായവിധി ദിവസത്തിൻെറ ദൂതനായിട്ടാണു് സെഫന്യാവിനെ പരിഗണിക്കുന്നതു്.

തിങ്കൾ. സെഫന്യാ 1:1—13

നാം പ്രവത്തിക്കുന്ന തിന്മമാത്രമല്ല പാപം. നാം പ്രവത്തിക്കേണ്ട നന്മ പ്രവൃത്തിക്കാതെ വിട്ടുകളഞ്ഞാൽ അതും പാപമാണു്. അങ്ങനെയുള്ള പാപങ്ങളേക്കുറിച്ചും ദൈവം നമ്മെ ന്യായം വിധിക്കും. നമ്മുടെ സർവ്വസാധാരണമായ പാപം നമ്മുടെ സാക്ഷ്യം ഏററവും ആവശ്യമായിരിക്കുന്ന സമയത്തും സ്ഥാനത്തും നാം യാതൊന്നും ചെയ്യാതെ അലസരായി കഴിച്ചു കൂട്ടുന്നു എന്നുള്ളതാണു്. തിന്മയുടെ ശക്തികൾ ഇരച്ചു കയറിക്കൊണ്ടിരിക്കുമ്പോൾ നമ്മുടെ പ്രവൃത്തിരാഹിത്യം നിമിത്തം നന്മ പരാജയപ്പെട്ടു പിറകോട്ടു പോകുന്ന കാഴ്ച പരിതാപകരമാണു്. ദൈവത്തിൻെറ ന്യായവിധി നമ്മുടെ മേൽ വരാതിരിപ്പാൻ നാം ഉണർന്നു പ്രവൃത്തിക്കണം.

ചൊവ്വാ. സെഫന്യാവു് 1:14—18.

"മനുഷ്യർ കുരുടന്മാരേപ്പോലെ നടക്കത്തക്കവണ്ണം ഞാൻ അവക്കു കഷ്ടത വരുത്തും; അവർ യഹോവയോടു പാപം ചെയ്തുവല്ലോ". ഇന്നു ലോകത്തിലുള്ള കുഴപ്പങ്ങളും അസമാധാനവും അനിശ്ചിതാവസ്ഥയും എല്ലാം പാപത്തേക്കുറിച്ചുള്ള ദൈവത്തിൻെറ ന്യായവിധിയെ അല്ലേ സൂചിപ്പിക്കുന്നതു്? പാപത്തിൻെറ വഴികളിൽ നടക്കുന്നവർ ഇരുട്ടിൽ നടക്കുന്നവരെപ്പോലെയാണു്. ദൈവത്തിൻെറ വചനം നമ്മുടെ കാലുകൾക്കു വിളക്കും നമ്മുടെ പാതയ്ക്കു പ്രകാശവും ആണെന്നുള്ള സത്യം നാം സദാ ഓർക്കേണ്ടതാണു്. ദൈവം നൽകുന്ന പ്രകാശത്തെ അവഗണിക്കുന്നതു പാപമാണു്. മറേറതു പാപവും പോലെ അതും ദൈവത്തിൻെറ ന്യായവിധിക്കു പാത്രമാകുന്നു. പാപത്തിൻെറ വഴികളെ വിട്ടു ദൈവത്തിൻെറ വഴിയിലേക്കു തിരിയുവാൻ നമുക്കു ദൃഢനിശ്ചയം ചെയ്യാം. ആ വഴിയിൽ നമ്മുടെ കത്താവുതന്നെയാണു് നമ്മുടെ വഴികാട്ടി.

ബുധൻ. സെഫന്യാവു. 2: 1—7

വരുവാനുള്ള ന്യായവിധിയെക്കുറിച്ചുള്ള ഓരോ മുന്നറിയിപ്പും മനുഷ്യർ അനുതപിക്കുവാനുള്ള ആഹ്വാനവും കൂടിയുമാണു്. ദൈവം കൃപയും കരുണയും നിറഞ്ഞവനാണു്. എല്ലാ മനുഷ്യരെയും രക്ഷിക്കുവാനല്ലാതെ ആരെയും നശിപ്പിക്കുവാൻ ദൈവം ആഗ്രഹിക്കുന്നില്ല. അതിനായി ദൈവം ദീർഘക്ഷമയോടെ കാത്തിരിക്കുന്നു. എന്നാൽ മനുഷ്യൻ അനുതപിക്കാതെ അവനെ രക്ഷിക്കുവാൻ ദൈവത്തിനുപോലും സാദ്ധ്യമല്ല. സെഫന്യാ ദീർഘദർശി, യഹോവയുടെ ഉഗ്രകോപം വരുന്നതിനു മുമ്പേ, ജനങ്ങൾ അനുതപിച്ചു കൂടി വരുവാൻ ആവശ്യപ്പെടുന്നു. സമുദായങ്ങളായും

---

സൂവിദ്യാത്ഥികളോടു പറഞ്ഞപ്പോൾ അവക്കുണ്ടായ ആത്മസന്തോഷവും ലഭിച്ച നേതൃത്വത്തിലുള്ള അഭിമാനവും വാചാമഗോചരം തന്നെയായിരുന്നു.

ആശ്രമസ്ഥാപനത്തിനു മുമ്പുതന്നെ ശ്രീ കെ. എം. ഏബ്രഹാം (ബീഹാർ) ഈ ഗ്രൂപ്പിൽ ചേന്നുകഴിഞ്ഞിരുന്നു. ആലുവാകോളജിനു വേണ്ടി പണം ശേഖരിക്കുന്നതിനു സിലോൺ, മലയാ, ബമ്മാ, ഉത്തരേന്ത്യാ മുതലായ രാജ്യങ്ങളിൽ അന്നു സഞ്ചരിച്ചുകൊണ്ടിരുന്ന ശ്രീ എൻ. എം. ഏബ്രഹാം കൽക്കട്ടായിൽവച്ചു ആശ്രമസ്ഥാപനസംബന്ധമായ ചർച്ചകളിൽ സജ്ജീവമായി സഹകരിച്ചിട്ടുണ്ടു്. അന്നു കൽക്കട്ടായിൽ ഉണ്ടായിരുന്ന ഏ. സി. അക്രോയിഡ് എന്ന മിഷനറിയും ആശ്രമസ്ഥാപനകാര്യത്തിൽ ഒരു പങ്കു വഹിച്ചിട്ടുണ്ടു്.

ആർച്ചുബിഷപ്പു മാർ ഈവാനിയോസിൻെറ സഭാഭ്രംശത്തെത്തുടന്നു മാർ തേവോദോസിയോസ് തിരുമേനി ഈ വൊക്കേഷനൽഗ്രൂപ്പിനു് ആത്മീകനേതൃത്വം സുലഭമായി നൽകിയിരുന്നു. തടാകമാശ്രമത്തിൻെറ സ്ഥലം തെരഞ്ഞെടുക്കുന്നതിനു പോയവരിൽ മാർ തേവോദോസിയോസ് തിരുമേനിയും ഉൾപ്പെടുന്നു. തിരുമേനിയിൽ കൂടിയാണു് ആശ്രമത്തിനു സഭയുമായുള്ള ബന്ധം സുസ്ഥിരമായതു്. 1935—ൽ ബിഷപ്പു് തിരുമേനി കൽക്കട്ടാബിഷപ്പ്സ് കോളജിൻെറ പ്രിൻസിപ്പൽപ്പദം രാജിവച്ചശേഷം ഏഴു മാസത്തെ ഫർലോയിൽ സ്വദേശമായ അയർലണ്ടിലേക്കു പോയി. ആയിടെ സഭയിൽ ഒരു സഭാസമാധാനക്കമ്മിററി സംഘടിപ്പിച്ചു് ഇരുകക്ഷികളുടേയും നേതാക്കന്മാരെ വിളിച്ചുകൂട്ടി സമാധാനവ്യവസ്ഥ രൂപവൽക്കരിച്ചതും അതു ബിഷപ്പുതിരുമേനിഹോംസിലെ പാത്രിയക്കീസു തിരുമേനിക്കു സമർപ്പിച്ചതും അതിൻെറ മറുപടി ലഭിച്ചതും മററും ആധുനികസഭാചരിത്ര സംഭവങ്ങളാകയാൽ ആലേഖനം ചെയ്യുന്നില്ല. ബിഷപ്പുതിരുമേനി 1935—ൽ തന്നെ തിരിച്ചുവരികയും കൊയമ്പത്തൂരിൽ ആശ്രമത്തിനു തക്കതായ സ്ഥലം കണ്ടുപിടിക്കുന്നതിലും മററും വ്യാപൃതനാകുകയും ചെയ്തു. അങ്ങനെയാണു് അനേകനാളത്തെ ചിന്തയുടേയും പ്രാത്ഥനയുടേയും ആത്മാത്ഥമായ പ്രവത്തനത്തിൻെറയും ഫലമായി 1936—ൽ തടാകം ക്രിസ്തുശിഷ്യആശ്രമം രൂപം കൊണ്ടതു്. ആറു മാസത്തിനുള്ളിൽ ശ്രീ കെ. സി. വറുഗീസിൻെറ (ഇപ്പോൾ ആശ്രമത്തിലെ ആചാര്യനായ റവ. ഫാദർ കെ. സി. വറുഗീസ്) നേതൃത്വത്തിൽ കെട്ടിടങ്ങളിൽ പലതും പണിതു കഴിഞ്ഞു. ബിഷപ്പുവാൽഷു തിരുമേനി, ശ്രീ കെ. സി. ചാക്കോ, മാർ തേവോദോസിയോസ് തിരുമേനി എന്നിവരാണു് ആശ്രമത്തിൻെറ ശില്പികളിൽ പ്രമുഖരെന്നു ഇതിനകം നാം കണ്ടുകഴിഞ്ഞല്ലോ.

(തുടരും)

സഭകളായും നാം ദൈവത്തിങ്കലേക്കു തിരിഞ്ഞില്ലെങ്കിൽ ദൈവത്തിന്റെ ന്യായവിധി നമ്മുടെ മേൽ വരും, നിശ്ചയം. അനുതാപത്തിനായി കർത്താവു നമ്മെ ക്ഷണിക്കുന്നു. ആ ക്ഷണം നാം സ്വീകരിക്കുമോ?

വ്യാഴം സെഫന്യാവു് 3:1—9

"അപ്പോൾ സകലജാതികളും യഹോവയുടെ നാമത്തെ വിളിച്ചപേക്ഷിച്ചു് ഏകമനസ്സോടെ അവനെ സേവിക്കുന്നതിനു് ഞാൻ അവക്കു നിർമ്മലമായുള്ള അധരങ്ങളെ വരുത്തും". ദൈവത്തിന്റെ ന്യായവിധിയുടെ ഉദ്ദേശം ഇതാണു്. എല്ലാവരും അവനെ ആരാധിക്കയും സേവിക്കയും ചെയ്യണമെന്നുള്ളതുതന്നെ. മനുഷ്യന്റെ ഏററവും ഉൽകൃഷ്ടമായ നന്മയെ ലാക്കാക്കിയാണു് ദൈവം മനുഷ്യനെ ന്യായം വിധിക്കയോ ശിക്ഷിക്കയോ ചെയ്യുന്നതു്. അങ്ങനെയുള്ള ശിക്ഷ മനുഷ്യനോടൊപ്പം ദൈവവും അനുഭവിക്കുന്നു. അതല്ലയോ നമ്മുടെ കർത്താവിന്റെ ന്യായവിധിയുടെ ഉദ്ദേശം. എത്ര വ്യക്തമായി നാം ഇവിടെ കാണുന്നു! സ്നേഹവാനായ ദൈവം നമ്മെ ശിക്ഷിക്കുമ്പോൾ നമ്മോടുകൂടെ താനും ശിക്ഷ അനുഭവിക്കുന്നു. ആ സ്നേഹം തന്നിലേക്കു നമ്മെ കൂടുതൽ ആകർഷിക്കട്ടെ.

വെള്ളി. സെഫന്യാവു് 3:10–13.

ന്യായവിധിയിൽ കൂടെയും കഷ്ടാനുഭവം വഴിയായും "താഴ്മയും ദാരിദ്ര്യവും ഉള്ള" ഒരു ശേഷിപ്പിനെ തന്റെ ജനത്തിൽനിന്നു കൂട്ടിച്ചേർക്കണമെന്നുള്ളതാണു് ദൈവത്തിന്റെ ഉദ്ദേശം എന്നു ദീർഘദർശി പറയുന്നു. ന്യായവിധിദിവസത്തിൽ ദൈവം ഗർവ്വിഷ്ഠന്മാരെയെല്ലാം നീക്കിക്കളയും. യഥാർത്ഥമായ താഴ്മയും ആത്മീയ ദാരിദ്ര്യവുമുള്ള ഒരു കൂട്ടം ശേഷിക്കും. അവരെ ദൈവം സുരക്ഷിതരായി കാത്തുകൊള്ളുകയും ചെയ്യും. ദൈവകോപത്തിന്നിരയായി നശിച്ചുപോകാതെ ദൈവത്തിന്റെ പ്രസാദമുള്ള ഒരു ജനമായി നാം രൂപാന്തരപ്പെടുവാൻ ദൈവം സംഗതിയാക്കട്ടെ.

ശനി. സെഫന്യാവു് 3: 14—20.

ദൈവത്തിന്റെ വഴിയിൽ നടക്കുന്നവർക്കു ഭയപ്പെടേണ്ട ആവശ്യമില്ല; അവക്കു പ്രത്യാശക്കു കാരണമുണ്ടു്. ദൈവത്തിന്റെ ന്യായവിധി അവരെ നശിപ്പിച്ചു കളകയില്ല. കഷ്ടാനുഭവം വഴിയായി അവർ ദൈവസ്നേഹത്തെ കൂടുതലായി അറിയുകയും ശക്തി പ്രാപിക്കുകയും ചെയ്യും. നമ്മുടെ പ്രത്യാശ ദൈവത്തിലായിരിക്കുന്നിടത്തോളം കാലം ഈ ലോകത്തിന്റെ യാതൊരു തിന്മയും നമ്മെ നശിപ്പിക്കുവാൻ പര്യാപ്തമല്ല. നാം പാപത്തിൽ വീഴുമ്പോളാണു് നമ്മുടെ പ്രത്യാശ നശിക്കുന്നതു്. എന്നാലും നിരാശപ്പെടേണ്ട ആവശ്യമില്ല. അനുതപിച്ചു വീണ്ടും ദൈവത്തിലേക്കു തിരിഞ്ഞാൽ നാം രക്ഷപ്രാപിക്കും. എപ്പോഴും എവിടെയും കർത്താവിനെ മുറുകെ പിടിക്കുവാനുള്ള കൃപമാത്രമാണു് നമുക്കാവശ്യം.

# വിവിധ വാർത്തകൾ

## സൺഡേസ്കൂൾ പരീക്ഷാഫലം

പത്തനംതിട്ട, മെയ് 2

മലങ്കരഓർത്തഡോക്സ് സഭാ സൺഡേസ്കൂൾ ജനറൽ സെക്രട്ടറി ഫാദർ കെ. ഡേവിഡ് ബി. ഏ. ബി. ഡി. അറിയിക്കുന്നതു്:—

താഴെപ്പറയുന്നവർ ഈ വർഷം സമുദായത്തിൽ, മത്സരപരീക്ഷയിൽ ഉയർന്ന പാസ്സായി സമ്മാനാർഹരായിരിക്കുന്നു.

9–ാംക്ലാസ്സിൽ പി. കെ. മത്തായി വാഴൂർ ഒന്നാമതും, പി. ററി. പീലിപ്പോസ് വടക്കൻമണ്ണൂർ രണ്ടാമതും, 8–ൽ, ററി. ററി. തോമ്മസ് തോട്ടക്കാട്ടു് ഒന്നാമതും, കോശി കൊച്ചുകോശി ചേപ്പാട്ട രണ്ടാമതും, 7–ൽ പി. കെ. മറിയാമ്മ വാഴൂർ ഒന്നാമതും, എം. കെ. തോമ്മസ് പുതുപ്പള്ളി രണ്ടാമതും, 6–ൽ. പി. വി. ഫിലിപ്പ് തോട്ടക്കാട്ടു് ഒന്നാമതും, എം. ഏ. ശോശാമ്മ വാഴൂർ രണ്ടാമതും, 5–ൽ, കെ. എം. മേരിക്കുട്ടി കുഴിമററം ഒന്നാമതും, ററി. എം. ജോൺ നെടുമാവു് രണ്ടാമതും പാസ്സായിരിക്കുന്നു. ഇവക്കുള്ള സമ്മാനങ്ങൾ മെയ് 5–ാംനു- കാതോലിക്കേററു കോളജിൽവച്ചു നടക്കുന്ന പൊതുസമ്മേളനത്തിൽ നൽകപ്പെടുന്നതാണു്.

## ടി. എസ്സ്. ഏബ്രഹാം കോർഎപ്പിസ്ക്കോപ്പാ

തിരുവല്ലാ എം.ജി.എം. ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്നു പ്രശസ്തസേവനം നിർവ്വഹിക്കുകയും എം. ജി. എം. ന്റെ കനകജൂബിലി സമുചിതമായി നടത്തുകയും ചെയ്തശേഷം റിട്ടയർ ചെയ്തിരിക്കുന്ന വെരി. റവ. ടി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പായെ കാതോലിക്കേററു് ആഫീസിൽ നിയമിക്കുവാൻ ഇടയുള്ളതായി അറിയുന്നു

റവ. ഫാദർ കെ. പീലിപ്പോസ് ഉപരിപഠനാർത്ഥം ജൂൺ മാസത്തോടുകൂടി അമേരിക്കയിലേക്കുപോകുന്നതാണു്. ബോംബയിൽ വച്ചു മെയ് 1 മുതൽ 5 വരെ നടന്നുകൊണ്ടിരിക്കുന്ന എക്യൂമെനിക്കൽ കോൺഫറൻസിൽ സംബന്ധിക്കുന്നതിനു റവ. ഫാദർ. കെ. പീലിപ്പോസ് തൃശ്ശൂർ വിദ്യാർത്ഥി കോൺഫറൻസിൽ സംബന്ധിച്ചശേഷംബോംബെക്കു പോയിരിക്കുന്നു.

## ബൈബിൾ സ്കൂൾ

പ്രധാനമായും ക്രിസ്തീയ അദ്ധ്യാപകക്കുവേണ്ടി മെയ് 6 മുതൽ 18 വരെ ആലുവാ ഫെലോഷിപ്പ്ഹൗ

M. Reg No. 5268. Licence No. 498.

# ചർച്ച്‌വീക്കിലി

സ്സിൽവച്ചു നടത്തപ്പെടുന്ന മെബ ബിൽസ്സൂളിൽ മെ. പോൾവറുഗീസ്, എം. തൊമ്മൻ എന്നിവർ ക്ലാസ്സുകൾ എടുക്കുന്നതാണ്.

## സുവിശേഷക പരിശീലന ക്ലാസ്സ്

മാവേലിക്കര സെൻറുപോൾസ് സുവിശേഷാലയത്തിൽവച്ചു മെയ് 6 മുതൽ 16 വരെ ക്ലാസ്സു നടത്തപ്പെടുന്നതാണ്. യെശയ്യാപ്രവചനത്തെപ്പററി ശ്രീ കെ. ഒ. കോശി ആറാട്ടുപുഴയും, എബ്രായലേഖനത്തെപ്പററി റവ. ഡീക്കൻ ടി. ജെ. ജോഷ്വായും, സഭാചരിത്രത്തിലെ മിഷനറിപ്രവത്തനങ്ങളെപ്പററി റവ. ഡീക്കൻ പി.എസ്.സാമുവേലും, യേശുക്രിസ്തുവിൻെറ ജീവചരിത്രത്തെപ്പററി റവ. ഫാദർ എം. വി. ജോർജും, വീണ്ടുംജനനവും മാനസാന്തരവും എന്ന വിഷയത്തെപ്പററി ശ്രീ എൻ. ഗീവറുഗീസും ക്ലാസ്സുകൾ എടുക്കുന്നതാണ്. വേദാദ്ധ്യായനത്തിനു താൽപ്പര്യമുള്ള എല്ലാവക്കും ക്ലാസ്സിൽ സംബന്ധിക്കാവുന്നതാണ്. അർഹരായ പത്തുപേക്കു ഭക്ഷണഫീസ്സായ 10 രൂപായുടെ പകുതി സ്കോളർഷിപ്പായി നൽകുന്നതായിരിക്കും.

## മർത്തമറിയം സമാജ പരിശീലനക്യാമ്പ്

കോട്ടയം ഭദ്രാസനത്തിൽ വർഷംപ്രതി നടത്തിവരുന്ന പ്രസ്തുത ക്യാമ്പ് എപ്രിൽ 8—16 വരെ കുഴിമററം വല്യത്തുവീട്ടിൽവച്ചു വിജയപ്രദമായി നടന്നിരിക്കുന്നു. 16 ഇടവകകളിൽനിന്നായി 27 ഡലിഗററുകൾ വന്നിരുന്നു. കൂടാതെ സമീപപ്രദേശങ്ങളിൽനിന്നു പലരും ദിനംപ്രതി വന്നു ക്ലാസ്സിൽ സംബന്ധിച്ചു. റവ. ഫാദർ കുറിയാക്കോസ് പാറയ്ക്കൽ, റവ. ഡീക്കൻ പി. എസ്. സാമുവൽ, ശ്രീ സി. ഐ. ഇട്ടി, ശ്രീ സി. പി. ജോർജ്, ശ്രീമതി ശോശമാതൃ എന്നിവർ വിവിധവിഷയങ്ങളെപ്പററി ക്ലാസ്സുകൾ എടുത്തു. മാർ ഈവാനിയോസ് തിരുമേനി ക്യാമ്പു സന്ദർശിച്ചു അഭിനന്ദനം രേഖപ്പെടുത്തി. ലേഡി ഡോക്ടർ മിസ്സസ് ആലീസ് ജേക്കബ് പ്രഥമശുശ്രൂഷയെപ്പററി ഒരു ക്ലാസ്സ് എടുത്തു. മിസ്സസ്സ് ഏലിയാമ്മജോർജും മററുമാണ് ഈ ക്യാമ്പു വർഷംപ്രതി വിജയകരമായി നടത്തുന്നതിൽ പ്രത്യേകശ്രദ്ധ ചെലുത്തിക്കൊണ്ടിരിക്കുന്നതു്.

## തുമ്പമൺ

തുമ്പമൺ മെത്രാസന ഇടവകയിലെ മർത്തമറിയം സമാജപ്രതിനിധി സമ്മേളനവും, വാർഷികവും 28-ാംനു വ: ദി: ശ്രീ. റമ്പാൻ തോമസ് മാരേട്ടിൻെറ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. 120 സമാജങ്ങളിൽനിന്നുമായി 500-ൽ പരം സ്ത്രീകൾസമ്മേളനത്തിൽ സംബന്ധിച്ചു. തുമ്പമൺ വനിതാമന്ദിരസ്ഥാപകനായ പുത്തൻകാവു മാർ പീലക്സിനോസ്തിരുമേനിയുടെ ഓമ്മപ്പെരുനാൾ കൂടിയായിരുന്ന ആ ദിവസം പ്രത്യേകപ്രാത്ഥനകളും നേർച്ചവിളമ്പും വനിതാമന്ദിരം ചാപ്പലിൽവച്ച് നടത്തിയശേഷമാണ് വാർഷികച്ചടങ്ങുകൾ ആരംഭിച്ചതു്. കഴിഞ്ഞ വർഷം വളരെ പുരോഗതി ഉണ്ടായി. വേദപഠനം ജീവകാരുണ്യ പ്രവത്തനങ്ങൾ എന്നിവയിൽ ശ്രദ്ധ പതിപ്പിച്ചു. വാർഷികയോഗത്തിൽ റവ. ഫാദർ ഏ. ററി. ഗബ്രിയേൽ, കൊല്ലം മത്തമറിയം സമാജം സെക്രട്ടറി മിസ്സസ്സ് റേച്ചൽ ഉമ്മൻ പൊന്നമ്പി സ്ത്രീസമാജം സെക്രട്ടറി മിസ്സസ്സ് അച്ചാമ്മ എന്നിവർ പ്രസംഗിച്ചു.

## ലിയനാർഡ് തിയോളജിക്കൽ കോളേജ്

1922-ൽ ആരംഭിച്ചു പ്രശസ്തമായി നടത്തിവരുന്ന ജബൽപ്പൂർ ലിയനാർഡു തിയോളജിക്കൽ കോളജിൻെറ പ്രിൻസിപ്പലായി ലക്നോ സ്വദേശിയായ ഡോ. ജോർജ്ജ് എസ്. ഷായെ നിയമിച്ചിരിക്കുന്നതു്. ഒരിൻഡ്യാക്കാരൻ ഈ കോളജിൻെറ പ്രിൻസിപ്പലാകുന്നതിതാദ്യമാണ്.

ആരംഭംമുതൽ 35 വർഷക്കാലം അമേരിക്കൻ മിഷ്യനറിമാരുടെ കീഴിലാണ് കോളേജ് നടത്തപ്പെട്ടുകൊണ്ടിരുന്നതു്. ദക്ഷിണേന്ത്യയിലെ രണ്ടു പ്രമുഖ വേദശാസ്ത്ര കോളേജുകളാണ് ലിയനാർഡ് തിയോളജിക്കൽ കോളജും ബാംഗ്ലൂർ യൂണൈററഡ് തിയോളജിക്കൽ കോളജും.

...0—



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.